ല്യം തൊന്തിരവുണ്ടാകുമെന്ന ചിന്താഭയത്താൽക്കുഴങ്ങിയ പാത്രിക്കീസിന്റെ മുമ്പിൽ 'സങ്കടമുണ്ടേ' എന്നു വലിയ ഘോഷം ചെയ്തുകൊണ്ടു ചെറിയാൻ സാഷ്ടാംഗപ്രണാമത്തിനു മുതിർന്നപ്പോൾ, തന്റെ കാലിൽ പിടിച്ചു നിലംപതിപ്പിക്കാനുള്ള ശ്രമമെന്നു ധരിച്ചു് ആ മഹാചാര്യൻ പള്ളിമദ്ബഹായിലേക്കു് ഓടിക്കയറി. എന്തോ വിപൽഘട്ടം സംഭവിച്ചു എന്നു മററുള്ളവരും ഭയന്നു. 'ഘെരാവോ' എന്നു കേട്ടിട്ടുപോലുമില്ലാതിരുന്ന ആ കാലത്തു് ഒ. എം. ചെറിയാന്റെ ഈ പ്രകടനത്തെ ഇന്നാട്ടിൽ ഇദംപ്രഥമമായി നടന്ന ഘെരാവോ എന്നു വിശേഷിപ്പിക്കാമെന്നു തോന്നുന്നു.

കറുപ്പുംപടി സമ്മേളനത്തിൽ എന്തൊക്കെയോ പ്രഖ്യാപിക്കയോ പ്രവർത്തിക്കയോ ചെയ്യണമെന്നുള്ള പാത്രിക്കീസിന്റെ ഉദ്ദേശം അതോടെ പൊളിഞ്ഞു എന്നു ചുരുക്കിപ്പറയാം.

## ഭരണഘടന

മലങ്കരസഭയ്ക്കു് ഒരു ഭരണഘടന എഴുതിയുണ്ടാക്കുന്നതിനു് ഒ. എം. ചെറിയാൻ കൺവീനറായി ഒരു കമ്മററിയെ നിയമിക്കയുണ്ടായി. കമ്മററി തയ്യാറാക്കിയ നക്കൽ രൂപത്തിലുള്ള ഭരണക്രമം അച്ചടിപ്പിച്ചു് 1108 വൃശ്ചികം 16-ാം തീയതി ഒരു കത്തോടുകൂടി അഭിപ്രായമാരാഞ്ഞുകൊണ്ടു് സഭയിലെ ഒട്ടധികം പ്രമുഖ വ്യക്തികൾക്കും മററും അയച്ചുകൊടുത്തു. ആ കത്തും മാററങ്ങൾ വരുത്തുന്നതിനു വിധേയമായി തയ്യാറാക്കിയ നക്കൽഭരണഘടനയും അതിനു വേണ്ടി രൂപവൽക്കരിക്കപ്പെട്ട കമ്മററിയുടെ വിവരങ്ങളും താഴെച്ചേർക്കുന്നു.

പുതുപ്പള്ളി, 15 വൃശ്ചികം 1108

മാന്യരെ,

മലങ്കര അസോസ്യേഷൻ കമ്മററിയിലെ അംഗങ്ങളും, മലങ്കര മെത്രാപ്പോലീത്താ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ പ്രത്യേകം ക്ഷണിച്ച ഏതാനും ആളുകളും ചേർന്നു്, മലങ്കര സുറിയാനിസഭയ്ക്കു് ഒരു ഘടനക്രമം എഴുതണമെന്നു്, ഒരു നിശ്ചയം കോട്ടയം പഴയ സിമ്മനാരിൽ നടന്ന ഒരു യോഗത്തിൽ പാസ്സാകുക ഉണ്ടായി. ആ കമ്മററിയുടെ കൺവീനറായി റാവുസാഹിബ് ഒ. എം. ചെറിയാനെ നിശ്ചയിച്ചു. പ്രസ്തുത നിശ്ചയം അനുസരിച്ചു് കൺവീനർ നിയമസംഹിത എന്ന പേരിൽ ഒരു ലഘുഗ്രന്ഥം തയ്യാർ ചെയ്യുകയും, കമ്മററിമെമ്പറന്മാർ യോഗം കൂടി അതിനെ വിമർശിക്കുകയും, ഉണ്ടായി. എന്നാൽ ആ ഗ്രന്ഥവിമർശനം പൂർണ്ണമാകുന്നതിനു മുമ്പു്, 1106 ചിങ്ങം 19-ാം തീയതി പഴയ സിമ്മനാരിയിൽ കൂടിയ മലങ്കര അസോസ്യേഷൻ തന്നെ, സമുദായത്തിനു് ഒരു

ഭരണഘടനക്രമം ഉണ്ടാക്കേണ്ടതിനു താഴെപ്പറയുന്ന ആളുകളെ കമ്മററിയായി നിയമിച്ചു.

പൂതക്കുഴിയിൽ അബ്രഹാം കത്തനാർ, പാറേട്ട് മാത്യൂസ് കത്തനാർ, ററി. വി. ജോൺ എം. എ., ചെറിയമഠം മൽപ്പാൻ സ്കറിയാക്കത്തനാർ, ഇ. ജെ. ജോൺ, കെ. സി. മാമ്മൻമാപ്പിള, ഏ. എം, വർക്കി, സി. പി. തരകൻ, പത്രോസുമത്തായി, ററി. ജോസഫ്, ജേക്കബ് കുര്യൻ, കെ. ററി. മാത്യു പി. ററി. ഈപ്പൻ, ഇ. ജെ, പിലിപ്പോസ്, ഡാക്ടർ സി. ററി. ഈപ്പൻ, റാവുസാഹിബ് ഒ. എം. ചെറിയാൻ. (കൺവീനർ)

ഈ കമ്മററിമെമ്പറന്മാർ പലപ്രാവശ്യം തിരുവനന്തപുരത്തു കൂടുകയും, മിസ്ററർ ചെറിയാൻ എഴുതിത്തീർത്തിരുന്നതും മുൻ ഘടനക്കമ്മററി മെമ്പറന്മാർ വിമർശനം ചെയ്തതും ആയ ലഘു ഗ്രന്ഥത്തെ ആധാരമാക്കി വീണ്ടും വിമർശനം നടത്തുകയും ചെയ്തു. സാരമായ ഏതാനും തത്വങ്ങളെക്കുറിച്ച് യോജിക്കുവാൻ നിവൃത്തി ഇല്ലാതെവന്ന കമ്മററി അംഗങ്ങൾ, വിമർശന വിഷയമായ നക്കൽ ഘടനയിൽപെട്ട പല വകുപ്പുകളെക്കുറിച്ചു പ്രായേണ രണ്ടു കക്ഷികളായി പിരിഞ്ഞു. 1103 ചിങ്ങം 28-ാം തീയതി കോട്ടയം സിമ്നാരിയിൽ കൂടുവാൻ നിശ്ചയിക്കപ്പെട്ടിരുന്ന മലങ്കര മാനേജിംഗ് കമ്മററിയുടെ യോഗത്തിൽ, ഘടനക്കമ്മററിയിൽപെട്ട രണ്ടു കക്ഷികൾ പ്രത്യേകം പ്രത്യേകം അച്ചടിപ്പിച്ചിരുന്ന റിപ്പോർട്ടുകൾ സമർപ്പിക്കുമെന്നുള്ള ദിക്കായി, എന്നാൽ അങ്ങനെയല്ല നടന്നതു്. മലങ്കര മാനേജിംഗ് കമ്മററി കൂടുന്നതിന്റെ തലേന്നു്, ഘടനക്കമ്മററി മെമ്പറന്മാർ, കോട്ടയം എം ഡി. സിമ്നാരിയിൽ യോഗം കൂടി, ദീർഘമായ വാദപ്രതിവാദത്തിന്റെശേഷം തത്വങ്ങളെ സംബന്ധിച്ചു പ്രായേണ ഏകമതം സ്വീകരിക്കുകയും, ഘടനക്രമത്തിന്റെ വകുപ്പുകളെ ഏകരീതിയിൽ എഴുതാമെന്നു് ആശയ്ക്കു് മാർഗ്ഗം തുറക്കുകയും ചെയ്തു. ഘടനക്കമ്മററി മെമ്പറന്മാർ യോജിച്ചു സ്വീകരിച്ച തത്വങ്ങൾ ഇന്നവയാണെന്നും, മാനേജിംഗ് കമ്മററി അനുകൂലിക്കുന്നപക്ഷം അവ അനുസരിച്ച് ഘടനക്രമത്തിനു നക്കൽ എഴുതി താമസിയാതെ ഹാജരാക്കാമെന്നും, മലങ്കര മാനേജിംഗ് കമ്മററിയുടെ യോഗത്തിൽ ഘടനക്കമ്മററിക്കാർ ഏകാഭിപ്രായമായി പ്രസ്താവിച്ചു. മലങ്കര മാനേജിംഗ് കമ്മററി യോഗത്തിൽ 23-ാം തീയതിയും പിറേറന്നു



ഉച്ചവരെയ്ക്കും വാദം നടന്നതിന്റെ ഫലമായി — തത്വങ്ങളെ സംബന്ധിച്ച് പ്രായേണ എല്ലാവരും യോജിക്കുകയും, ഏകാഭിപ്രായം രൂപപ്പെടുകയും ചെയ്തു. ആ തത്വങ്ങൾ അനുസരിച്ച്, ഘടനക്കമ്മററിക്കാർ ആവശ്യമായ വകുപ്പുകൾ ചേർത്തു് ഘടനക്രമം വീണ്ടും എഴുതണമെന്നും, ഘടനക്കമ്മററിയിൽ മാർ പീലക്സിനോസ് മെത്രാപ്പോലീത്താകൂടെയും അംഗമായിരിക്കണമെന്നും, മാനേജിംഗ് കമ്മററി തീരുമാനിച്ചു. ആ തീരുമാനം അനുസരിച്ച് ഘടനക്കമ്മററി വീണ്ടും തിരുവനന്തപുരത്തു കൂടുകയും, സന്നിഹിതന്മാരായ മെമ്പറന്മാർ, ഭരണക്രമം ഏകാഭിപ്രായമായി പാസ്സാക്കുകയും ചെയ്തു. അങ്ങനെ പാസ്സായ ഭരണക്രമമാണു് താഴെച്ചേർക്കുന്നതു്. ഘടനക്കമ്മററിയിൽ അംഗമാണെന്നുള്ള നിലയ്ക്കു് നിങ്ങൾക്കു് ഈ ലഘുഗ്രന്ഥത്തിന്റെ ഒരു പ്രതി ഞാൻ അയച്ചുകൊള്ളുന്നതാണു്. മാനേജിംഗ് കമ്മററി മെമ്പറന്മാർക്കും, വേറെ യുക്തമെന്നു തോന്നുന്നവർക്കും അയച്ചുകൊടുക്കുവാൻ വേണ്ടപദ്ധതികൾ, ഞാൻ മാനേജിംഗ് കമ്മററി സെക്രട്ടറി മിസ്ററർ കെ. കെ. തോമസിനു് അയച്ചുകൊടുക്കുന്നുമുണ്ടു്.

എന്നു് വിധേയൻ,
ഒ. എം. ചെറിയാൻ [ഒപ്പ്]
കൺവീനർ.

കുറിപ്പ് — മലങ്കര അസോസ്യേഷൻകൂടി ഈ നക്കൽ ഭരണഘടനയിൽ ചില മാററങ്ങൾ വരുത്തി പാസ്സാക്കിയതാണു് ഇപ്പോൾ നിലവിലുള്ള ഭരണഘടന. മാററം വരുത്തിയിട്ടുള്ള ഭാഗങ്ങൾ അതാതു വകുപ്പുകളുടെ അടിയിൽ ബ്രാക്കററിൽ ചൂണ്ടിക്കാണിച്ചിരിക്കുന്നു. (Z. M. P.)

## പൌരസ്ത്യ സുറിയാനി ഓർത്തഡോക്സ് സഭയുടെ ഘടന

[ഈ തല വാചകം ഓർത്തഡോക്സ് സുറിയാനി സഭയുടെ ഭരണഘടന എന്നു മാററി]

## (DRAFT)

1. പൌരസ്ത്യസുറിയാനി (ഓർത്തഡോക്സ്) സഭ ആകെയുള്ള ഓർത്തഡോക്സ് സുറിയാനി സഭയുടെ ഒരു വി-

ഭാഗവും സുറിയാനി ഓർത്തഡോക്സ് സഭയുടെ പ്രധാനമേലദ്ധ്യക്ഷൻ പാത്രിക്കീസും ആകുന്നു.

2. മലങ്കര സുറിയാനി (ഓർത്തഡോക്സ്) സഭ, പൌരസ്ത്യസുറിയാനി ഓർത്തഡോക്സ് സഭയിൽ ഉൾപ്പെട്ടതും പൌരസ്ത്യസുറിയാനി ഓർത്തഡോക്സ് സഭയുടെ പ്രധാനമേലദ്ധ്യക്ഷൻ കാതോലിക്കായും ആകുന്നു.

3. മലങ്കര സുറിയാനി (ആർത്തഡോക്സ്) സഭ, മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിതമായതും മലങ്കരസഭയുടെ സ്ഥലത്തെ പ്രധാന മേലദ്ധ്യക്ഷൻ മലങ്കര മെത്രാപ്പോലീത്തായും ആകുന്നു. [മാററി]

4. സുറിയാനിസഭയെ ചില കാരണങ്ങളാൽ യാക്കോബായസഭ എന്നുകൂടെ പേരു പറഞ്ഞുവരുന്നതുപോലെ മലങ്കര സുറിയാനി (ആർത്തഡോക്സ്) സഭയേയും അതേ കാരണങ്ങളാൽ യാക്കോബായസഭ എന്നുകൂടെ പേരു പറഞ്ഞുവരുന്നുണ്ടെങ്കിലും, അതിനുള്ള പൂർവ്വികമായ സാക്ഷാൽ പേരു് മലങ്കര സുറിയാനി [ആർത്തഡോക്സ്] സഭ എന്നാകുന്നു.

5. വിശുദ്ധ മാമോദീസാ കൈക്കൊണ്ടവരും, ത്രിത്വത്തിന്റെ ദൈവത്വം, പുത്രന്റെ മനുഷ്യാവതാരം, പരിശുദ്ധാത്മാവിന്റെ പുറപ്പാടു്, വിശുദ്ധസഭ ഇതുകളിലും, ഏഴു കൂദാശകളുടെ കർമ്മങ്ങൾ, നിയമാനുസരണമുള്ള അനുഷ്ഠാനങ്ങൾ, അവയിൽ നിഖ്യാ വിശ്വാസ പ്രമാണത്തിന്റെ ഉപയോഗം, ഇതുകളിലും, വിശ്വാസമുള്ളവരും ഇതുകളെ അനുഷ്ഠിക്കേണ്ടിയ ബാദ്ധ്യത സ്വീകരിച്ചിട്ടുള്ളവരും, ആയ എല്ലാ സ്ത്രീപുരുഷന്മാരും ഈ സഭയിലെ അംഗങ്ങൾ ആയിരിക്കാവുന്നതാണു്.

6. മലങ്കര സുറിയാനിസഭ അംഗീകരിച്ചു വരുന്ന ബാർ എബ്രായ കാനോൻപാഠം 1898-ൽ പാരീസിൽ അച്ചടിച്ച പതിപ്പാകുന്നു.

7. പൌരസ്ത്യ ആർത്തഡോക്സ് സുറിയാനിസഭയിൽപ്പെട്ട മലങ്കരസുറിയാനി [ആർത്തഡോക്സ്] സഭ നാലു മെത്രാപ്പോലീത്താ ഇടവകകളായിരിക്കുന്നതാണു്. എന്നാൽ ഓരോ മെത്രാപ്പോലീത്താ ഇടവകയും അതിൽപ്പെട്ട ഓരോ പള്ളിയും മലങ്കരസുറിയാനി ആർത്തഡോക്സ് സഭയുടെ അംഗമാകുന്നു. [മാററി]



8. ഓരോ മെത്രാപ്പോലീത്തൻ ഇടവകയിലും മൂന്നുമെത്രാന്മാരിൽ അധികമാവാതെ ഉണ്ടായിരിക്കാവുന്നതാണു്. (മാററി)

9. ഓരോ മെത്രാസന ഇടവകയുടേയും അതിർത്തിയിലുള്ള പള്ളികൾ ആ മെത്രാസന ഇടവകയിൽപ്പെട്ട ഇടവക പള്ളികൾ ആയിരിക്കും. [മാററി]

10. വിശ്വാസം, പൌരോഹിത്യം, ശിക്ഷണക്രമം, എന്നിവയെക്കുറിച്ചു നിശ്ചയം പാസ്സാക്കുവാനുള്ള പരമാധികാരം എപ്പിസ്കോപ്പൽ സുന്നഹദോസിനാകുന്നു.

നാലു മെത്രാപ്പോലീത്തമാർ എന്നു് മുകളിൽ പറഞ്ഞിരിക്കുന്നതു് ക്നനായ സഭയ്ക്കു് പ്രത്യേകം മെത്രാപ്പോലീത്തനെ ആവശ്യപ്പെട്ടുമെന്നു കരുതിയാണു്, അല്ലാത്തപക്ഷം മൂന്നു മെത്രാപ്പോലീത്തന്മാർ മതിയാകും. ഈ നാലുകൂടാതെ മിഷ്യൻ വേലയ്ക്കു് ഒരു പ്രത്യേക മെത്രാപ്പോലീത്താ വേണമെന്നു് ഇതിനു കീഴ് പ്രസ്താവമുണ്ടു്.

## II

### ഇടവക പൊതുയോഗം.

11. ഓരോ ഇടവകപ്പള്ളിക്കും ഓരോ ഇടവകയോഗം ഉണ്ടായിരിക്കണം.

12. ഇരുപത്തിഒന്നു വയസ്സു പ്രായംതികഞ്ഞ എല്ലാ പുരുഷന്മാർക്കും ഇടവകയോഗത്തിൽ അംഗങ്ങളായിരിക്കാവുന്നതാണു്. കൂടാതെയും പള്ളി ഇടവകക്കാരുടെ അപേക്ഷയിന്മേൽ ഇടവകമെത്രാൻ സ്ത്രീകൾക്കും അംഗത്വം അനുവദിക്കാവുന്നതാണു്. [മാററി]

13. ഓരോ അംഗവും ഒരു ചക്രം [അതിനു സമമായ വിലയോ] മാസവരിയായി പള്ളിക്കു കൊടുക്കേണ്ടതാകുന്നു. ഇങ്ങനെ കൊടുക്കുന്നവർ ഇടവകയോഗത്തിൽ അംഗങ്ങളായിരിക്കുന്നതാകുന്നു. [മാററി]

14. ഇടവക യോഗത്തിൽ അംഗങ്ങളുടെ പേരുവിവരം അടങ്ങിയ ഒരു ഇടവകയോഗ രജിസ്തർ ഉണ്ടായിരിക്കണം. ഇടവക രജിസ്തരിൽ പേരില്ലാത്ത ഒരുത്തനും ഇടവക യോഗത്തിൽ സംബന്ധിക്കുന്നതിനോ വോട്ടുചെയ്യുന്നതിനോ അവകാശം ഇല്ലാത്തതാകുന്നു.

15. ഏതെങ്കിലും ഒരംഗം താൻ കൊടുക്കേണ്ടതായ മാസവരിയോ, മറേറതെങ്കിലും ഇനത്തിൽ പള്ളിക്കു കൊടുക്കേണ്ടതായ സംഖ്യയോ, ആറുമാസക്കാലത്തേക്കു കൊടുക്കാതെ വീഴ്ചവരുത്തിയാൽ ആ അംഗത്തിനു് ഇടവകയോഗത്തിൽ സംബന്ധിക്കു

ന്നതിനോ വോട്ടുചെയ്യുന്നതിനോ അവകാശം ഇല്ലാത്തതും, ഒരു വർഷത്തേയ്ക്കു ടി സംഖ്യ കൊടുക്കാതെ വീഴ്ചവരുത്തിയാൽ ആ അംഗത്തിന്റെ പേർ ഇടവക രജിസ്തരിൽ നിന്നും നീക്കം ചെയ്യേണ്ടതും ആകുന്നു. ഇപ്രകാരം നീക്കപ്പെട്ട ഒരു അംഗത്തിനു കുടിശിഖ മുഴുവനും കൊടുക്കുന്നതിനു മുമ്പായി, സ്വന്തം ഇടവകയോഗത്തിലോ മറ്റേതെങ്കിലും ഒരു പള്ളി ഇടവകയോഗത്തിലോ അംഗമായി ഇരിക്കാവുന്നതല്ല.

16. മേൽപ്രകാരം നീക്കം ചെയ്യപ്പെട്ട അംഗത്തിനും പുതുതായി ചേരുന്ന അംഗത്തിനും, മൂന്നുമാസമെങ്കിലും തുടരെ നിശ്ചിതഫീസ് കൊടുക്കുന്നതിനു മുമ്പായി ഇടവക യോഗത്തിൽ വോട്ടുചെയ്യുന്നതിനു അവകാശം ഉണ്ടായിരിക്കുന്നതല്ല.

17. വികാരി അച്ചൻ ഇടവക യോഗം വിളിച്ചുകൂട്ടേണ്ടതും, തുടരെവരുന്ന രണ്ടു ഞായറാഴ്ചകളിൽ ശുശ്രൂഷയുടെ അവസാനത്തിൽ യോഗത്തെപ്പറ്റിയും യോഗത്തിൽ ആലോചിക്കേണ്ട വിഷയങ്ങളെപ്പറ്റിയും വികാരി അച്ചനോ വികാരി ഇല്ലാത്തപക്ഷം കർമ്മം അനുഷ്ഠിക്കുന്ന പട്ടക്കാരനോ പള്ളിയിൽ വിളിച്ചുപറഞ്ഞശേഷം യോഗം കൂടേണ്ടതും, ആകുന്നു. ഇടവക പൊതുയോഗങ്ങൾക്കു ക്വാറം ആവശ്യമില്ല. ഏതെങ്കിലും സംഗതിക്കു പെട്ടെന്നു യോഗം വിളിച്ചുകൂട്ടേണ്ടിയ ആവശ്യം നേരിടുകയും രണ്ടു ഞായറാഴ്ച പള്ളിയിൽ വിളിച്ചു പറയുന്നതിനു സമയം ഇല്ലാതെ വരികയും ചെയ്യുന്ന അവസരത്തിൽ ഒരു ഞായറാഴ്ച വിളിച്ചു പറഞ്ഞതിന്റെ ശേഷം യോഗം കൂടാവുന്നതും, ആ സന്ദർഭത്തിൽ മാനേജിംഗ് കമ്മററിയുടെ നൂററിനു മുപ്പത്തഞ്ചുകണക്കു അംഗങ്ങളും പൊതുയോഗത്തിന്റെ നൂററിനു പത്തുകണക്കു അംഗങ്ങളും ഹാജരുണ്ടായിരുന്നാൽ യോഗം സാധുവാകുന്നതും, ആയിരിക്കും. [മാററി]

18, വികാരി അച്ചനു ആവശ്യമെന്നു തോന്നുമ്പോഴോ, മാനേജിംഗ് കമ്മററി ആവശ്യപ്പെടുമ്പോഴോ, ഇടവക അംഗങ്ങളിൽ നൂററിനു മുപ്പത്തഞ്ചു അംഗങ്ങൾ ആവശ്യപ്പെടുമ്പോഴോ, വികാരിയോ ഇടവകമെത്രാൻ നിയമിക്കുന്ന ആളോ ഇടവകയോഗം വിളിച്ചുകൂട്ടുന്നതാകുന്നു. അവകാശമുള്ള കക്ഷി ആവശ്യപ്പെടുന്ന സമയം വികാരി യോഗം വിളിച്ചു കൂട്ടാത്തപക്ഷം ഇടവകമെത്രാന്റെ അടുക്കൽ അപേക്ഷിക്കാവുന്നതും ഇടവകമെത്രാന്റെ തീർപ്പു അനുസരിച്ചു നടന്നുകൊള്ളേണ്ടതും, ആകുന്നു.

19. വികാരിഅച്ചൻ ഇടവകയോഗത്തിന്റെ പ്രസിഡന്റും അദ്ദേഹം ഇടവകയോഗത്തിൽ ആദ്ധ്യക്ഷ്യം വഹിക്കുന്നതും, ആകുന്നു. ഏതെങ്കിലും കാരണവശാൽ അദ്ദേഹത്തിനു ആദ്ധ്യക്ഷ്യം വഹിക്കുന്നതിനു സൌകര്യമില്ലാതെ വരുന്നതായാൽ അദ്ദേഹത്തിന്റെ അനുമതിയോടുകൂടി മററു പട്ടക്കാരുണ്ടെങ്കിൽ



അവരിൽ ആർക്കെങ്കിലുമോ, മററു പട്ടക്കാർ ഇല്ലാത്തപക്ഷം വികാരിഅച്ചന്റെ അനുമതിയോടുകൂടി യോഗാംഗങ്ങളിൽ ആർക്കെങ്കിലുമോ, ആദ്ധ്യക്ഷ്യം വഹിക്കാവുന്നതാകുന്നു. പള്ളി ഇടവകയോഗം കൂടുന്നതിനു നോട്ടീസ് കൊടുത്തശേഷം വികാരി അദ്ധ്യക്ഷനായി ആരെയും അധികാരപ്പെടുത്താതെ ഹാജരില്ലാതെ വരുന്നപക്ഷം, ഹാജരുള്ള പട്ടക്കാരിൽ ആരെങ്കിലുമോ, പട്ടക്കാർ ആരുമില്ല എങ്കിൽ യോഗാംഗങ്ങളിൽ ഒരുവനോ ആദ്ധ്യക്ഷ്യം വഹിക്കാവുന്നതാകുന്നു.

20. കൈക്കാരൻ ഇടവകയോഗത്തിന്റെ സെക്രട്ടറി ആയിരിക്കുന്നതും, ഇടവകയോഗങ്ങളുടെ മിനിട്ട്സ് സെക്രട്ടറി എഴുതി സൂക്ഷിക്കേണ്ടതും, ആകുന്നു.

21. കൈക്കാരനേയും ഇടവക മാനേജിംഗ് കമ്മററിയിലെ അംഗങ്ങളേയും തിരഞ്ഞെടുക്കുക, തന്നാണ്ടു കണക്കു പരിശോധകനെ നിയമിക്കുക, കണക്കുകൾ ചട്ടപ്രകാരം മേലധികാരത്തിൽ നിന്നു ആവശ്യപ്പെടുന്ന പൊതുയോഗങ്ങളിലേക്കു പ്രതിനിധികളെ തിരഞ്ഞെടുക്കുക എന്നിവ ഇടവക പൊതുയോഗത്തിന്റെ ചുമതലകൾ ആയിരിക്കുന്നതാകുന്നു.

## III

### ഇടവകമാനേജിംഗ് കമ്മററി

22. ഓരോ ഇടവക യോഗത്തിനും ഓരോ ഇടവക മാനേജിംഗ് കമ്മററി ഉണ്ടായിരിക്കുന്നതാണു.

23. ഇടവക മാനേജിംഗ് കമ്മററിയിലെ അംഗങ്ങളെ ഇടവകയോഗം തിരഞ്ഞെടുക്കേണ്ടതും അവരുടെ കാലാവധി ഒരു വർഷത്തേക്കു ആയിരിക്കുന്നതുമാകുന്നു. പള്ളിയിൽ കർമ്മാനുഷ്ഠാനം ചെയ്യുന്ന എല്ലാപട്ടക്കാരും കമ്മററിയിൽ അംഗങ്ങളായിരിക്കും. പട്ടക്കാരെ കൂടാതെ ഓരോ കമ്മററിയിലും അഞ്ചിൽ കുറയാതെയും പതിനഞ്ചിൽ കൂടാതെയും അംഗങ്ങൾ ഉണ്ടായിരിക്കണം. [ഈ സംഖ്യയ്ക്കുള്ളിൽ ഓരോ കമ്മററിക്കും എത്ര അംഗങ്ങൾ വേണമെന്നു അതാതു ഇടവകയോഗം തീർച്ചപ്പെടുത്തേണ്ടതാകുന്നു.]

24. തന്നാണ്ടു കൈക്കാരനും, കാലാവധി കഴിഞ്ഞു മാറിപ്പോകുന്ന കൈക്കാരനും, മാനേജിംഗ് കമ്മററിയിലെ അംഗങ്ങൾ ആയിരിക്കുന്നതാണു.

25. മാനേജിംഗ് കമ്മററിയിലെ അംഗങ്ങളുടെ തിരഞ്ഞെടുപ്പു കഴിഞ്ഞു ഒരാഴ്ചയ്ക്കകം തിരഞ്ഞെടുപ്പിനെപ്പററി

യോഗനടപടിയുടെ പകർപ്പോടുകൂടി വികാരിഅച്ചൻ ഇടവകമെത്രാനു് റിപ്പോർട്ടു ചെയ്യേണ്ടതാകുന്നു,

26. വികാരിഅച്ചൻ കമ്മററിയോഗം വിളിച്ചുകൂട്ടേണ്ടതും അദ്ദേഹം യോഗത്തിൽ ആദ്ധ്യക്ഷ്യം വഹിക്കേണ്ടതുമാകുന്നു.

27. മാനേജിംഗ് കമ്മാറിയിലെ മൂന്നിലൊരുഭാഗം ആളുകളോ ഇടവക മെത്രാനോ ആവശ്യപ്പെടുമ്പോൾ കൈക്കാരൻ യോഗം വിളിച്ചു കൂട്ടേണ്ടതും, കൂടാതെയും ആവശ്യമെന്നു തോന്നുമ്പോൾ കൈക്കാരൻ യോഗം വിളിച്ചു കൂട്ടാവുന്നതും ആകുന്നു. മേൽപറഞ്ഞ കക്ഷികൾ ആവശ്യപ്പെടുന്ന സമയം കൈക്കാരൻ [സെക്രട്ടറി] യോഗം വിളിച്ചു കൂട്ടാത്തപക്ഷം, ആവശ്യപ്പെടുന്ന കക്ഷി യോഗം വിളിച്ചുകൂട്ടാവുന്നതാകുന്നു. കമ്മട്ടി കുറഞ്ഞ കണക്കു് ആണ്ടിൽ നാലുപ്രാവശ്യം കൂടേണ്ടതാകുന്നു.

['കൈക്കാരനും സെക്രട്ടറിയും രണ്ടു വ്യക്തികളായിരിക്കണമെന്നു വ്യവസ്ഥ ചെയ്തിരിക്കുന്നു.]

28. കമ്മട്ടി യോഗങ്ങളുടെ മിനിട്ട്സ് കൈക്കാരൻ എഴുതി സൂക്ഷിക്കേണ്ടതാകുന്നു. ഇടവക യോഗത്തിന്റെ സെക്രട്ടറിതന്നെ മാനേജിംഗ് കമ്മട്ടിയുടെ സെക്രട്ടറിയായിരിക്കുന്നതാകുന്നു.

29. ആണ്ടിലെ വരവു ചെലവിനു് ഒരു ആയവ്യയകണക്കു വർഷാരംഭത്തിൽ മാനേജിംഗ് കമ്മട്ടി ഉണ്ടാക്കേണ്ടതും, അതനുസരിച്ചു സെക്രട്ടറി പ്രവർത്തിക്കേണ്ടതും ആകുന്നു. തന്നാണ്ടത്തെ ആയവ്യയകണക്കിന്റെയും മുന്നാണ്ടത്തെ തിരട്ടിന്റെയും പ്രതികൾ, സെക്രട്ടറി ഇടവകമെത്രാനു് അയച്ചുകൊടുക്കേണ്ടതും ആകുന്നു.

30. പള്ളിയുടെയും സഭയുടെയും ആവശ്യത്തിലേക്കല്ലാതെ പള്ളിവക പണം യാതൊന്നിനും ചെലവിടാൻ പാടില്ലാത്തതാകുന്നു. പള്ളിയിൽ സന്ദർശനത്തിനു ചെല്ലുന്ന മേൽപട്ടക്കാരുടെ ചെലവു് പള്ളി വഹിക്കണമെന്നു് ഇതിനു കീഴ് പ്രസ്താവമുണ്ടു്.

31. പള്ളിവക പണം താഴെപ്പറയുന്ന ആവശ്യങ്ങൾക്കും താഴെ വിവരിക്കുന്ന ക്രമമനുസരിച്ചും ചെലവിടേണ്ടതും അതു കഴിച്ചു ബാക്കി ഉണ്ടായിരുന്നാൽ മാത്രം അതതു പള്ളിയുടെ മററാവശ്യങ്ങൾക്കും സഭയുടെ ആവശ്യങ്ങൾക്കും ചെലവിടാവുന്നതുമാകുന്നു.

[a] പള്ളിയിലെ കുർബാന മുതലായ ശുശ്രൂഷകൾക്കുള്ള ചെലവു്.



[b] വികാരി അച്ചൻ മുതലായ പട്ടക്കാരേയും കപ്പിയാരേയും സംബന്ധിച്ച ചെലവു്.

]c] പള്ളിയുടെയും, പള്ളിവക കെട്ടിടങ്ങളുടെയും കെട്ടിമേച്ചിൽ, അത്യാവശ്യമായ അററകുററപ്പണി മുതലായവയ്ക്കുള്ള ചെലവു്.

[d] ഇടവക മെത്രാൻ ഫണ്ടു്, മെത്രാസന ഇടവക ഫണ്ടു്, മെത്രാപ്പോലീത്താഫണ്ടു്, കാതോലിക്കാഫണ്ടു്, മലങ്കര ഇടവകഫണ്ടു് ഇതുകളിലേക്കുള്ള വരി.

[e] പള്ളിവകയായി നടത്തുന്ന പാഠശാലകൾ, അനാഥശാല, ധർമ്മാശുപത്രി മുതലായ സ്ഥാപനങ്ങളുടെ ചെലവു്.

32. ഇടവകയിലെ സ്ഥാവരവസ്തുക്കൾ ഏതെങ്കിലും തീറുകൊടുക്കുകയോ കടപ്പെടുത്തുകയോ ചെയ്യണമെന്നിരുന്നാൽ മാനേജിംഗ് കമ്മട്ടിയുടെ നിശ്ചയമനുസരിച്ചും ഇടവകമെത്രാന്റെ രേഖാമൂലമായ സമ്മതത്തോടുകൂടിയും വികാരിഅച്ചനും കൈക്കാരനും കൂടി ചെയ്യേണ്ടതാകുന്നു.

33. ഇടവക കമ്മട്ടിയോഗത്തിൽ പാസ്സാകുന്ന കാര്യങ്ങളെക്കുറിച്ചു് അപ്പീലോ, എതിരായി റിപ്പോർട്ടോ ഉള്ളപക്ഷം വിവരം മൂന്നുദിവസത്തിനകം കൈക്കാരനെ തെര്യപ്പെടുത്തണം. ഇല്ലാത്തപക്ഷം സംഗതി നടപ്പിൽ വരണം. റിപ്പോർട്ടോ അപ്പീലോ ഉണ്ടെങ്കിൽ, മൂന്നാഴ്ചയ്ക്കകം ഇടവകമെത്രാന്റെ നിരോധനകൽപ്പന കൊണ്ടുവരണം. ആ വിഷയം മെത്രാൻ കൗൺസിലിൽ ആലോചനയ്ക്കു എടുക്കുന്ന സമയം, പണസംബന്ധമായ വിഷയമായാൽതന്നെയും, വിശ്വാസം, പൗരോഹിത്യം, ദണ്ഡനക്രമം എന്നിവയ്ക്കു വിപരീതമാണെന്നു വീറേറാ ചെയ്യാൻ ഇടവകമെത്രാനു് അധികാരമുണ്ടു്. ഇടവകമെത്രാൻ അങ്ങനെ വീറേറാ ചെയ്യുന്ന വിഷയം മലങ്കര മാനേജിംഗ് കമ്മററിക്കു് അപ്പീൽ പോകാവുന്നതും ആ വിഷയം വിശ്വാസം, പൗരോഹിത്യം, ദണ്ഡനക്രമം എന്നതിനു വിപരീതമാണെന്നു അവിടെ സന്നിഹിതരായ മെത്രാന്മാരുടെ ഭൂരിപക്ഷം വീറേറാ ചെയ്യാവുന്നതുമാണു്. ഇടവക കമ്മട്ടിയോഗത്തിൽ പാസ്സായ വിഷയം മേൽപ്രകാരം വിശ്വാസം മുതലായവയ്ക്കു വിപരീതമാണെന്നു് ഇടവകമെത്രാൻ വീറേറാ ചെയ്യാത്തപക്ഷം, ഇടവക മാനേജിംഗ് കമ്മട്ടിയുടെ നിശ്ചയം ഊർജ്ജിതത്തിൽ വരുന്നതാകുന്നു. [വീറേറാ ചെയ്യുന്ന കാര്യം ഉപേക്ഷിച്ചു.]

# IV

## കൈക്കാരൻ [സെക്രട്ടറി]

34. ഓരോ ഇടവക പള്ളിക്കും ഓരോ കൈക്കാരൻ ഉണ്ടായിരിക്കേണ്ടതും വികാരിയോടുകൂടി കൈക്കാരൻ പള്ളിവക സ്വത്തുക്കളുടെ ട്രസ്റ്റി ആയിരിക്കുന്നതുമാകുന്നു. കൈക്കാരൻ സ്ഥാനം ഒഴിഞ്ഞു പോകുമ്പോഴും, വികാരി സ്ഥാനം ഒഴിഞ്ഞുപോകുമ്പോഴും, അവരുടെ ട്രസ്റ്റിസ്ഥാനവുംഒ ഴിഞ്ഞു പോകുന്നതാണ്.

36. കൈക്കാരന്റെ തിരഞ്ഞെടുപ്പിനെപ്പററി യോഗനടപടിയുടെ പകർപ്പു സഹിതം വികാരി അച്ചൻ ഇടവക മെത്രാന്റെ പേർക്കു് എഴുതി അയച്ചു് അദ്ദേഹത്തിന്റെ അനുമതി വരുത്തേണ്ടതും മൂന്നു് ആഴ്ചയ്ക്കകം ഇടവക മെത്രാന്റെ കൽപന വരാത്തപക്ഷം ടി തിരഞ്ഞെടുപ്പിനെ ഇടവകമെത്രാൻ അംഗീകരിച്ചതായി ഗണിക്കേണ്ടതുമാകുന്നു.

37. പള്ളിവകപണം സൂക്ഷിക്കുക, വരവു ചെലവുകളുടെ കണക്കു ശരിയായി സൂക്ഷിക്കുക, മാനേജിംഗ് കമ്മട്ടിയുടെ നിർദ്ദേശമനുസരിച്ചുള്ള വരവു ചെലവു ചെയ്ക, മാനേജിംഗ് കമ്മട്ടിയേ വിളിച്ചുകൂട്ടുക, ആണ്ടിന്റെ അവസാനത്തിൽ തിരട്ടു തയ്യാറാക്കി മാനേജിംഗ് കമ്മട്ടിയിൽ ഹാജരാക്കുക, അതിന്റെ ശേഷം ടി തിരട്ടിനെ ഇടവക 'പൊതുയോഗത്തിൽ ഹാജരാക്കുക ഇവകൾ കൈക്കാരൻ വികാരിയുമായി ആലോചിച്ചു നടത്തേണ്ടതും, ഇവയെക്കുറിച്ചുള്ള ചുമതല കൈക്കാരനുമാത്രം ആയിരിക്കുന്നതും ആകുന്നു.

38. പൊതുയോഗത്തിൽ പാസ്സായ 'തിരട്ടിന്റെ രണ്ടു പ്രതി ഇടവക മെത്രാനു് അയച്ചുകൊടുക്കേണ്ടതും, അതിലൊരു പ്രതി മെത്രാൻ ഒപ്പും മുദ്രയും വച്ചു പള്ളിറിക്കാർഡിലേക്കു അയച്ചുകൊടുക്കുന്നതും ആകുന്നു.

39. ഓരോ പള്ളി 'ഇടവകയിലും സ്ഥാവരജംഗമസ്വത്തുക്കളുടെ വിവരണം അടങ്ങിയ പട്ടിക കാണിക്കുന്ന ഒരു രജിസ്ററർ ഉണ്ടായിരിക്കേണ്ടതും, ആയതു് ആണ്ടുതോറും നാളതുവരയ്ക്കു ശരിപ്പെടുത്തി കൈക്കാരനും വികാരിയും ഒപ്പുവച്ചു സൂക്ഷിക്കേണ്ടതും ആകുന്നു. ടി രജിസ്റററിന്റെ ഒരു പ്രതി ഇടവകമെത്രാന്റെ ആഫീസിൽ അയച്ചു കൊടുക്കേണ്ടതും, പള്ളിയിലിരിക്കുന്ന പ്രതി ഇടവകമെത്രാൻ പള്ളി സന്ദർശിക്കുന്ന അവസരത്തിൽ കാണിച്ചു് അടയാളം വയ്പിച്ചു കൊള്ളേണ്ടതും ആകുന്നു.



# V

## വികാരി

40. ഓരോ പള്ളിക്കും ഓരോ വികാരി ഉണ്ടായിരിക്കണം. ശേഷമുള്ള പട്ടക്കാർ വികാരിയുടെ സഹായികൾ ആയിരിക്കുന്നതാണ്. വികാരി കൈക്കാരനോടുകൂടി പള്ളിവക സ്വത്തുക്കളുടെ ട്രസ്ററിയും ആയിരിക്കുന്നതാകുന്നു.

41. വികാരിയേയും മററുള്ള പട്ടക്കാരേയും നിയമിക്കുന്നതിനും, മാററുന്നതിനും, സ്ഥലം മാററുന്നതിനുമുള്ള അധികാരം ഇടവകമെത്രാനുള്ളതാകുന്നു. വികാരിയെ മാററുമ്പോൾ വികാരിയുടെ ട്രസ്ററിസ്ഥാനവും ഒഴിഞ്ഞു പോകുന്നതാകുന്നു.

42. ഒരു മെത്രാപ്പോലീത്താ ഇടവകയിൽപെട്ട ഒരു മെത്രാസന ഇടവകയിൽനിന്നു മറെറാരു മെത്രാസന ഇടവകയിലേക്കു് ഒരു പട്ടക്കാരനേ മാററണമെന്നിരുന്നാൽ, മെത്രാന്മാർ രണ്ടുപേരും യോജിച്ചു് അതു ചെയ്യുന്നതും തീർച്ച മെത്രാപ്പോലീത്തായ്ക്കു റിപ്പോർട്ടു ചെയ്യുകയും ചെയ്യുന്നതുമാകുന്നു.

43. ഒരു മെത്രാപ്പോലീത്താ ഇടവകയിൽനിന്നു് മറെറാരു മെത്രാപ്പോലീത്താ ഇടവകയിലേക്കു് ഒരു പട്ടക്കാരനെ മാററണമെന്നിരുന്നാൽ, മെത്രാന്മാരുടെ ആവശ്യപ്രകാരം, മെത്രാപ്പോലീത്തന്മാർ ഇരുവരും യോജിച്ചു സ്ഥലം മാററം നിർവഹിക്കുന്നതും തീർച്ച മെത്രാപ്പോലീത്തയ്ക്കു റിപ്പോർട്ടു ചെയ്യുന്നതും ആകുന്നു.

44. വികാരിയും ശേഷം പട്ടക്കാരും ഇടവകമെത്രാന്റെ കൽപ്പനയെ എല്ലാ കാര്യങ്ങളിലും അനുസരിക്കേണ്ടതും, ഇടവക മെത്രാന്റെ കൽപ്പനയനുസരിച്ചു് മാത്രം അവർ പള്ളിയിൽ കർമ്മം നടത്തേണ്ടതും ഇടവക മെത്രാന്റെ കൽപ്പനയ്ക്കു് വിരോധമായി അവർ പള്ളിയിൽ യാതൊരു കർമ്മവും നടത്താൻ പാ പാടില്ലാത്തതുമാകുന്നു.

45. മാമോദീസാ റജിസ്ററർ, വിവാഹ റജിസ്ററർ, മരണ റജിസ്ററർ ഇതുകൾ വികാരിയുടെ ചുമതലയിൽ അപ്പഴപ്പോൾ എഴുതി സൂക്ഷിക്കേണ്ടതും, ഇടവക മെത്രാൻ ഇടവകസന്ദർശനാർത്ഥം പള്ളിയിൽ വരുന്ന 'അവസരങ്ങളിൽ അവകളെ അദ്ദേഹത്തെ കാണിച്ചു് അടയാളം വയ്പിക്കേണ്ടതും, ആകുന്നു.

46. പള്ളിയിൽ കർമ്മത്തിനു് നിത്യോപയോഗമുള്ള ജംഗമങ്ങൾ വികാരിയുടെ സൂക്ഷിപ്പിലും അല്ലാത്തവ വികാരിയുടേയും കൈക്കാരൻേറയും പൂട്ടിലും ഇരിക്കേണ്ടതാകുന്നു.

## VI

### മെത്രാസന ഇടവകയോഗം.

47. ഓരോ മെത്രാസന ഇടവകയ്ക്കും ഓരോ മെത്രാസന ഇടവകയോഗം ഉണ്ടായിരിക്കണം.

48. മെത്രാസന ഇടവകയിൽപെട്ട ഓരോ പള്ളിയിൽനിന്നും ഇടവകയോഗത്തിൽ തിരഞ്ഞെടുക്കപ്പെടുന്ന ഒരു പട്ടക്കാരനും രണ്ടു് അയ്മേനികളും മെത്രാസന ഇടവകയോഗത്തിലെ അംഗങ്ങൾ ആയിരിക്കുന്നതാണു്. ഇവരുടെ കാലാവധി മൂന്നു കൊല്ലത്തേയ്ക്കു് ആയിരിക്കുന്നതാണു്.

49. ഇടവക മെത്രാൻ മെത്രാസന ഇടവകയോഗം വിളിച്ചുകൂട്ടേണ്ടതാകുന്നു.

50. ഇടവക മെത്രാൻ മെത്രാസന ഇടവകയോഗത്തിൻെറ പ്രസിഡണ്ടും മെത്രാസന ഇടവകയോഗത്തിൽ അദ്ദേഹം ആദ്ധ്യക്ഷ്യം വഹിക്കുന്നതുമാകുന്നു.

51. മെത്രാസന യോഗത്തിനു് ഒരു സെക്രട്ടറി ഉണ്ടായിരിക്കേണ്ടതും, ആ സെക്രട്ടറിയെ മെത്രാസന ഇടവകയോഗം തിരഞ്ഞെടുക്കേണ്ടതും, ടി തിരഞ്ഞെടുപ്പിനെ ഇടവകമെത്രാൻ സ്ഥിരപ്പെടുത്തുന്നതായാൽ ആയതു സാധുവായിരിക്കുന്നതും, ആകുന്നു.

52. മെത്രാസന ഇടവകയുടെ വരവു് ചെലവു കണക്കു് ശരിയായി എഴുതി സൂക്ഷിക്കുക, ആണ്ടിൻെറ അവസാനത്തിൽ തിരട്ടു തയ്യാറാക്കി മെത്രാസന കൗൺസിലിൽ ഹാജരാക്കുക, അതിൻെറ ശേഷം അവയെ കണക്കു പരിശോധകൻെറ റിപ്പോർട്ടോടുകൂടെ മെത്രാസന ഇടവകയോഗത്തിൽ ഹാജരാക്കുക ഇവകൾ സെക്രട്ടറിയുടെ ചുമതലയിൽപെട്ട ജോലികൾ ആകുന്നു.

53. തിരട്ടു് മെത്രാസന ഇടവക യോഗം പാസാക്കിയശേഷം അച്ചടിപ്പിച്ചു് ഒരു പ്രതി മെത്രാസന ഇടവകയിൽപെട്ട ഓരോ പള്ളിക്കും, ഒരു പ്രതി മെത്രാപ്പോലീത്തായ്ക്കും, ഒരു പ്രതി കാതോലിക്കായ്ക്കും സെക്രട്ടറി അയച്ചുകൊടുക്കേണ്ടതാകുന്നു.



54. മെത്രാസന ഇടവകയോഗം ആണ്ടിൽ ഒരു പ്രാവശ്യമെങ്കിലും കൂടേണ്ടതാകുന്നു.

## VII

### മെത്രാസന കൌൺസിൽ.

55. ഓരോ മെത്രാസന ഇടവകയിലും ഓരോ മെത്രാസന കൌൺസിൽ ഉണ്ടായിരിക്കണം. കൌൺസിലിൻെറ പ്രസിഡണ്ടു് ഇടവക മെത്രാൻ ആയിരിക്കുന്നതാണു്.

56. മെത്രാസന ഇടവകയോഗത്തിൻെറ സെക്രട്ടറി മെത്രാസന കൌൺസിലിൻേറയും സെക്രട്ടറി ആയിരിക്കുന്നതാണു്. മെത്രാസന ഇടവകയോഗം തെരഞ്ഞെടുക്കുന്ന രണ്ടു് പട്ടക്കാരും നാലു അയ്മേനികളും കൌൺസിലിലേ അംഗങ്ങളായിരിക്കുന്നതാണു്. അടുത്ത മെത്രാസന ഇടവകയോഗം കൂടി നൂതനമായി ആൾ നിശ്ചയിക്കുന്നവരേയും കൗൺസിൽതന്നെ ആളുകളെ നിയമിക്കാവുന്നതുമാണു്.

57. സെക്രട്ടറി കൌൺസിലിനെ കുറഞ്ഞകണക്കു് മൂന്നു പ്രാവശ്യമെങ്കിലും വിളിച്ചു കൂട്ടേണ്ടതും, യോഗങ്ങളിൽ മെത്രാൻ ആദ്ധ്യക്ഷ്യം വഹിക്കുന്നതും, ഭൂരിപക്ഷം അനുസരിച്ചും മെംബറന്മാരുടെ വോട്ടുകൾ സമനിലയിൽ നിൽക്കുമ്പോൾ ഭിന്നപക്ഷങ്ങളിൽ ഒന്നിനെ സ്വമതമനുസരിച്ചും, മെത്രാൻ തീർച്ചചെയ്യുന്നതു മാണു്. [ഉപേക്ഷിച്ചു]

സെക്രട്ടറിക്കു് ആവശ്യമെന്നു തോന്നുമ്പോഴോ, മെത്രാപ്പോലീത്തായൊ കൌൺസിലിൻെറമൂന്നിൽഒരുഭാഗം അംഗങ്ങളോ ആവശ്യപ്പെടുമ്പോഴോ, സെക്രട്ടറി യോഗം വിളിച്ചുകൂട്ടുന്നതാകുന്നു. ആ സന്ദർഭങ്ങളിൽ സെക്രട്ടറി യോഗം വിളിച്ചുകൂട്ടാത്തപക്ഷം, ആവശ്യപ്പെട്ട കക്ഷിക്കു യോഗം വിളിച്ചുകൂട്ടാവുന്നതാകുന്നു.

58. മെത്രാസന ഇടവകയിലെ വരവിനും ചെലവിനും ആണ്ടിൻെറ ആരംഭത്തിൽ ഒരു ബഡ്ജററു് മെത്രാസന കൌൺസിൽ തയ്യാറാക്കേണ്ടതും, ആ ബഡ്ജററിൻ പ്രകാരമുള്ള ചെലവുകൾ മാത്രം സെക്രട്ടറി ചെയ്യേണ്ടതും, അതിൽ കൂടുതലായി എന്തെങ്കിലും ചെലവു ചെയ്യണമെന്നിരുന്നാൽ ആയതു് കൌൺസിലിൻെറ അനുമതിയോടുകൂടി ചെയ്യേണ്ടതും, അത്യാവശ്യം

46. പള്ളിയിൽ കർമ്മത്തിന് നിത്യോപയോഗമുള്ള ജംഗമങ്ങൾ വികാരിയുടെ സൂക്ഷിപ്പിലും അല്ലാത്തവ വികാരിയുടേയും കൈക്കാരന്റേയും പൂട്ടിലും ഇരിക്കേണ്ടതാകുന്നു.

## VI

### മെത്രാസന ഇടവകയോഗം.

47. ഓരോ മെത്രാസന ഇടവകയ്ക്കും ഓരോ മെത്രാസന ഇടവകയോഗം ഉണ്ടായിരിക്കണം.

48. മെത്രാസന ഇടവകയിൽപെട്ട ഓരോ പള്ളിയിൽനിന്നും ഇടവകയോഗത്തിൽ തിരഞ്ഞെടുക്കപ്പെടുന്ന ഒരു പട്ടക്കാരനും രണ്ട് അയ്മേനികളും മെത്രാസന ഇടവകയോഗത്തിലെ അംഗങ്ങൾ ആയിരിക്കുന്നതാണ്. ഇവരുടെ കാലാവധി മൂന്നു കൊല്ലത്തേയ്ക്ക് ആയിരിക്കുന്നതാണ്.

49. ഇടവക മെത്രാൻ മെത്രാസന ഇടവകയോഗം വിളിച്ചുകൂട്ടേണ്ടതാകുന്നു.

50. ഇടവക മെത്രാൻ മെത്രാസന ഇടവകയോഗത്തിന്റെ പ്രസിഡണ്ടും മെത്രാസന ഇടവകയോഗത്തിൽ അദ്ദേഹം ആദ്ധ്യക്ഷ്യം വഹിക്കുന്നതുമാകുന്നു.

51. മെത്രാസന യോഗത്തിന് ഒരു സെക്രട്ടറി ഉണ്ടായിരിക്കേണ്ടതും, ആ സെക്രട്ടറിയെ മെത്രാസന ഇടവകയോഗം തിരഞ്ഞെടുക്കേണ്ടതും, ടി തിരഞ്ഞെടുപ്പിനെ ഇടവകമെത്രാൻ സ്ഥിരപ്പെടുത്തുന്നതായാൽ ആയതു സാധുവായിരിക്കുന്നതും, ആകുന്നു.

52. മെത്രാസന ഇടവകയുടെ വരവ് ചെലവു കണക്ക് ശരിയായി എഴുതി സൂക്ഷിക്കുക, ആണ്ടിന്റെ അവസാനത്തിൽ തിരട്ടു തയ്യാറാക്കി മെത്രാസന കൗൺസിലിൽ ഹാജരാക്കുക, അതിന്റെ ശേഷം അവയെ കണക്കു പരിശോധകന്റെ റിപ്പോർട്ടോടുകൂടെ മെത്രാസന ഇടവകയോഗത്തിൽ ഹാജരാക്കുക ഇവകൾ സെക്രട്ടറിയുടെ ചുമതലയിൽപെട്ട ജോലികൾ ആകുന്നു.

53. തിരട്ട് മെത്രാസന ഇടവക യോഗം പാസാക്കിയശേഷം അച്ചടിപ്പിച്ച് ഒരു പ്രതി മെത്രാസന ഇടവകയിൽപെട്ട ഓരോ പള്ളിക്കും, ഒരു പ്രതി മെത്രാപ്പോലീത്തായ്ക്കും, ഒരു പ്രതി കാതോലിക്കായ്ക്കും സെക്രട്ടറി അയച്ചുകൊടുക്കേണ്ടതാകുന്നു.



54. മെത്രാസന ഇടവകയോഗം ആണ്ടിൽ ഒരു പ്രാവശ്യമെങ്കിലും കൂടേണ്ടതാകുന്നു.

## VII

### മെത്രാസന കൗൺസിൽ.

55. ഓരോ മെത്രാസന ഇടവകയിലും ഓരോ മെത്രാസന കൗൺസിൽ ഉണ്ടായിരിക്കണം. കൗൺസിലിന്റെ പ്രസിഡണ്ട് ഇടവക മെത്രാൻ ആയിരിക്കുന്നതാണ്.

56. മെത്രാസന ഇടവകയോഗത്തിന്റെ സെക്രട്ടറി മെത്രാസന കൗൺസിലിന്റേയും സെക്രട്ടറി ആയിരിക്കുന്നതാണ്. മെത്രാസന ഇടവകയോഗം തെരഞ്ഞെടുക്കുന്ന രണ്ട് പട്ടക്കാരും നാലു അയ്മേനികളും കൗൺസിലിലേ അംഗങ്ങളായിരിക്കുന്നതാണ്. അടുത്ത മെത്രാസന ഇടവകയോഗം കൂടി നൂതനമായി ആൾ നിശ്ചയിക്കുന്നവരേയും കൗൺസിൽതന്നെ ആളുകളെ നിയമിക്കാവുന്നതുമാണ്.

57. സെക്രട്ടറി കൗൺസിലിനെ കുറഞ്ഞകണക്ക് മൂന്നു പ്രാവശ്യമെങ്കിലും വിളിച്ചു കൂട്ടേണ്ടതും, യോഗങ്ങളിൽ മെത്രാൻ ആദ്ധ്യക്ഷ്യം വഹിക്കുന്നതും, ഭൂരിപക്ഷം അനുസരിച്ചും മെംബറന്മാരുടെ വോട്ടുകൾ സമനിലയിൽ നിൽക്കുമ്പോൾ ഭിന്നപക്ഷങ്ങളിൽ ഒന്നിനെ സ്വമതമനുസരിച്ചും, മെത്രാൻ തീർച്ചചെയ്യുന്നതു മാണ്. [ഉപേക്ഷിച്ചു]

സെക്രട്ടറിക്ക് ആവശ്യമെന്നു തോന്നുമ്പോഴോ, മെത്രാപ്പോലീത്തായൊ കൗൺസിലിന്റെമൂന്നിൽഒരുഭാഗം അംഗങ്ങളോ ആവശ്യപ്പെടുമ്പോഴോ, സെക്രട്ടറി യോഗം വിളിച്ചുകൂട്ടുന്നതാകുന്നു. ആ സന്ദർഭങ്ങളിൽ സെക്രട്ടറി യോഗം വിളിച്ചുകൂട്ടാത്തപക്ഷം, ആവശ്യപ്പെട്ട കക്ഷിക്കു യോഗം വിളിച്ചുകൂട്ടാവുന്നതാകുന്നു.

58. മെത്രാസന ഇടവകയിലെ വരവിനും ചെലവിനും ആണ്ടിന്റെ ആരംഭത്തിൽ ഒരു ബഡ്ജററ് മെത്രാസന കൗൺസിൽ തയ്യാറാക്കേണ്ടതും, ആ ബഡ്ജററിൻ പ്രകാരമുള്ള ചെലവുകൾ മാത്രം സെക്രട്ടറി ചെയ്യേണ്ടതും, അതിൽ കൂടുതലായി എന്തെങ്കിലും ചെലവു ചെയ്യണമെന്നിരുന്നാൽ ആയതു് കൗൺസിലിന്റെ അനുമതിയോടുകൂടി ചെയ്യേണ്ടതും, അത്യാവശ്യം

നേരിട്ടാൽ കൌൺസിലിന്റെ അനുമതി കൂടാതെ ആണ്ടിൽ 200 രൂപായിൽ കവിയാത്ത ഒരു സംഖ്യ ഇടവക മെത്രാന്റെ കല്പനപ്രകാരം സെക്രട്ടറിക്കു് ചെലവിടാവുന്നതും, ആകുന്നു, ഇപ്രകാരം അനുമതിയില്ലാതെ ചെയ്യുന്ന ചെലവിനെ സംബന്ധിച്ചു് അടുത്ത കൌൺസലിൽ പ്രസ്താവിക്കേണ്ടതുമാകുന്നു.

59. കൌൺസിലിന്റെ സെക്രട്ടറി മെത്രാസന ഇടവക സ്വത്തുക്കളുടെ ട്രസ്റ്റി ആയിരിക്കുന്നതാണ്.

60. പള്ളി ഇടവക മാനേജിംഗ് കമ്മററിയിൽ ഉണ്ടാകുന്ന തീർച്ചകളെ സംബന്ധിച്ചുവരുന്ന റിപ്പോർട്ടു്, അപ്പീൽ എന്നുവയെക്കുറിച്ചു് എന്നതുപോലെ— മെത്രാസനകൌൺസിലിൽ ഉണ്ടാകുന്ന ഭൂരിപക്ഷം വിശ്വാസം, പൌരോഹിത്യം ദണ്ഡനക്രമം എന്നതിനു വിപരീതമാണെന്നു് അദ്ധ്യക്ഷനായ മെത്രാൻ വീറ്റോ ചെയ്യാവുന്നതാണ്. അങ്ങനെ വീറ്റോ ചെയ്യപ്പെടുന്ന വിഷയത്തെക്കുറിച്ചു് മൂന്നാഴ്ചയ്ക്കകം പ്രസിഡന്റു് മെത്രാപ്പോലീത്തായുടെ നിരോധനകല്പന വരുത്തണം. അല്ലെങ്കിൽ നിശ്ചയം നടപ്പിൽ വരുത്തുന്നതായിരിക്കും. വീറ്റോ ചെയ്ത വിഷയത്തെക്കുറിച്ചു് സങ്കടമുള്ള കക്ഷി മലങ്കര മാനേജിംഗ് കമ്മററിക്കു് അപ്പീൽ കൊടുക്കാവുന്നതും, അവിടെ ആ വിഷയം വിശ്വാസം, പൌരോഹിത്യം, ദണ്ഡനക്രമം എന്നതിനു് വിപരീതമാണെന്നു് വീറ്റോ ചെയ്യുവാൻ, സന്നിഹിതരായ മേൽപ്പട്ടക്കാരുടെ വീറ്റോ ഉണ്ടാകാത്തപക്ഷം, മെത്രാസന കൌൺസിലിന്റെ ആദ്യതീർച്ച ഊർജ്ജിതത്തിൽ വരുന്നതായിരിക്കും. [വീറ്റോ ചെയ്യുന്ന ഭാഗം മാററി]

61. മെത്രാസന ഇടവകയുടെ വകയായ ഏതെങ്കിലും സ്ഥാവര വസ്തുക്കൾ അന്യാധീനം ചെയ്യുകയോ കടപ്പെടുത്തുകയോ ചെയ്യണമെന്നിരുന്നാൽ, ആയതു് മെത്രാസന കൌൺസിലിന്റെ നിശ്ചയമനുസരിച്ചും, ഇടവക മെത്രാന്റേയും പ്രസ്തുത മെത്രാസനം ഉൾപ്പെടുന്ന മെത്രാപ്പോലീത്തായുടേയും മലങ്കര മെത്രാപ്പോലീത്തായുടേയും രേഖാമൂലമായ സമ്മതത്തോടുകൂടി സെക്രട്ടറി ചെയ്യേണ്ടതാകുന്നു.

## VIII

### ഇടവക മെത്രാൻ.

62. ഓരോ മെത്രാസന ഇടവകയ്ക്കും ഓരോ ഇടവകമെത്രാൻ ഉണ്ടായിരിക്കുന്നതാകുന്നു.



63. ഒരു ഇടവകമെത്രാൻ ആ ഇടവകയിൽപ്പെട്ടവർക്കു് പട്ടംകൊടുക്കുവാൻ അർഹതയുള്ളവനാകുന്നു. അന്യ ഇടവകയിലെ ഒരാൾക്കു് ആ ഇടവകയുടെ മെത്രാന്റെ അപേക്ഷയോ സമ്മതമോ കൂടാതെ പട്ടം കൊടുക്കുകയാകട്ടെ അന്യ ഇടവകയുടെ യാതൊരു ഭരണകാര്യത്തിലും ബന്ധിക്കുകയാകട്ടെ ചെയ്യുകയില്ലാത്തതാകുന്നു.

64. ഒരു ഇടവക മെത്രാനു് മരണസമയം മരണശാസനത്തിൽ ഉൾപ്പെടാതെ ഏതെങ്കിലും സമ്പാദ്യമുണ്ടെങ്കിൽ, ആയതു് അദ്ദേഹം മരിക്കുന്ന സമയം ഏതു ഇടവകയുടെ മെത്രാനായിരുന്നുവോ ആ ഇടവകയ്ക്കു് ഇരിക്കേണ്ടതാകുന്നു. [ആയതു് കാതോലിക്കായുടെ നിയന്ത്രണത്തിലിരിക്കുന്നതാണു് എന്നു് ഭേദപ്പെടുത്തി.]

### മെത്രാപ്പോലീററൻ കൌൺസിൽ.

65. ഓരോ മെത്രാപ്പോലീത്താഇടവകയിലും ഓരോ മെത്രാപ്പോലീററൻ കൌൺസിൽ ഉണ്ടായിരിക്കണം.

66. മെത്രാപ്പോലീത്തൻ ഇടവകയിലെ മേൽപട്ടക്കാരും, മെത്രാപ്പോലീത്താ ഇടവകയിൽ പെട്ട ഓരോ മെത്രാസന ഇടവകയോഗവും, തിരഞ്ഞെടുക്കുന്ന ഓരോ പട്ടക്കാരനും ഈരണ്ടു് അയ്മേനികളും, മെത്രാപ്പോലീററൻ കൗൺസിലിലെ അംഗങ്ങൾ ആയിരിക്കുന്നതും, മേൽപ്പട്ടക്കാരെ ഒഴിച്ചു് ശേഷമുള്ളവരുടെ കാലാവധി മൂന്നു കൊല്ലത്തേക്കു് ആയിരിക്കുന്നതും, ആകുന്നു.

67. മെത്രാപ്പോലീത്താ ഈ കൗൺസിലിന്റെ പ്രസിഡന്റായിരിക്കുന്നതാണ്. മെത്രാപ്പോലീത്താ ഇല്ലാതെവരുന്ന സന്ദർഭങ്ങളിൽ മെത്രാപ്പോലീത്തൻ ഇടവകയിലെ സീനിയർ മെത്രാൻ, പ്രസിഡന്റായിരിക്കുന്നതാണ്.

68. മെത്രാപ്പോലീററൻ കൗൺസിലിന്റെ സെക്രട്ടറിയായി ഒരു ആളെ കൗൺസിൽതന്നെ തെരഞ്ഞെടുക്കേണ്ടതും, മെത്രാപ്പോലീത്താ സ്ഥിരപ്പെടുത്തുന്നപക്ഷം തെരഞ്ഞെടുപ്പു് സാധുവായിരിക്കുന്നതും, ആകുന്നു.

69. സെക്രട്ടറികൗൺസിലിനെ കുറഞ്ഞ കണക്കു് ആണ്ടിൽ മൂന്നുപ്രാവശ്യമെങ്കിലും വിളിച്ചുകൂട്ടേണ്ടതും, യോഗങ്ങളിൽ മെത്രാപ്പോലീത്താ ആദ്ധ്യക്ഷ്യം വഹിക്കുന്നതും, ഭൂരിപക്ഷം അനുസരിച്ചും, മെമ്പറന്മാരുടെ വോട്ടുകൾ സമനിലയിൽ നിൽക്കുമ്പോൾ ഭിന്നപക്ഷങ്ങളിൽ ഒന്നിനെ സ്വമതമനുസരിച്ചും, മെത്രാപ്പോലീത്താ തീർച്ചചെയ്യുന്നതാകുന്നു.

70. സെക്രട്ടറിക്ക് ആവശ്യമെന്നുതോന്നുമ്പോഴോ, മെത്രാപ്പോലീത്തായോ, കൗൺസിലിലെ മൂന്നിൽ ഒരു ഭാഗം ആളുകളോ ആവശ്യപ്പെടുമ്പോഴോ സെക്രട്ടറി യോഗം വിളിച്ചുകൂട്ടേണ്ടതാകുന്നു. ആ സന്ദർഭങ്ങളിൽ സെക്രട്ടറി യോഗം വിളിച്ചുകൂട്ടാത്തപക്ഷം ആവശ്യപ്പെട്ട കക്ഷി യോഗം വിളിച്ചുകൂട്ടാവുന്നതാകുന്നു. ആണ്ടിൽ കൗൺസിൽ യോഗം കുറഞ്ഞ കണക്ക് മൂന്ന് പ്രാവശ്യം കൂടേണ്ടതാകുന്നു.

71. മെത്രാപ്പോലീററൻ ഇടവകയിലെ വരവിനും ചെലവിനും ആണ്ടിന്റെ ആരംഭത്തിൽ ഒരു ബഡ്ജററ് കൗൺസിൽ തയാറാക്കേണ്ടതും, ബഡ്ജററിൻപ്രകാരമുള്ള ചെലവുകൾ മാത്രം ചെലവു ചെയ്യാവുന്നതും, കൂടുതലായി എന്തെങ്കിലും ചെലവ് ചെയ്യണമെന്നിരുന്നാൽ ആയത് കൗൺസിലിന്റെ അനുമതിയോടുകൂടി ചെയ്യേണ്ടതും അത്യാവശ്യം നേരിട്ടാൽ കൗൺസിലിന്റെ അനുമതി കൂടാതെ മുന്നൂറു രൂപയിൽ കവിയാതെയുള്ള സംഖ്യ ആണ്ടിൽ മെത്രാപ്പോലീത്തായുടെ കൽപ്പനപ്രകാരം സെക്രട്ടറിക്ക് ചെലവ് ചെയ്യാവുന്നതും, ഇപ്രകാരം അനുമതികൂടാതെ ചെയ്യുന്ന ചെലവിനെ സംബന്ധിച്ച് അടുത്ത കൗൺസിലിൽ പ്രസ്താവിക്കേണ്ടതും ആകുന്നു.

72. കൗൺസിലിന്റെ സെക്രട്ടറി മെത്രാപ്പോലീത്തൻ ഇടവക വസ്തുക്കളുടെ ട്രസ്ററി ആയിരിക്കുന്നതാണ്.

73. ഏതെങ്കിലും ഒരുവിഷയത്തേക്കുറിച്ചു മെത്രാപ്പോലീററൻ കൗൺസിലിന്റെ ഭൂരിപക്ഷാഭിപ്രായം വിശ്വാസം, പൗരോഹിത്യം, ദണ്ഡനക്രമം, എന്നതിനു വിപരീതമാണെന്നു അദ്ധ്യക്ഷനായ മെത്രാപ്പോലീത്താ വീറെറാ ചെയ്യാവുന്നതാകുന്നു. അങ്ങനെ വീറേറാ ചെയ്യപ്പെടുന്ന വിഷയത്തെക്കുറിച്ച് മൂന്നാഴ്ചയ്ക്കകം മലങ്കര മാനേജിംഗ്കമ്മററി പ്രസിഡൻറ് മെത്രാപ്പോലീത്തായുടെ നിരോധനകൽപ്പന വരുത്തണം. അല്ലെങ്കിൽ ഭൂരിപക്ഷാഭിപ്രായം കൗൺസിലിന്റെ തീർച്ച നടപ്പിൽ വരുന്നതായിരിക്കും. വീറേറാ ചെയ്ത വിഷയത്തെക്കുറിച്ചു സങ്കടമുള്ള കക്ഷി മലങ്കരയുടെ മാനേജിംഗ് കമ്മററിക്ക് അപ്പീൽ കൊടുക്കാവുന്നതും അവിടെ ആ വിഷയം വിശ്വാസം, പൗരോഹിത്യം, ദണ്ഡനക്രമം എന്നതിനു വിപരീതമാണെന്നു വീറേറാ ചെയ്യുവാൻ, സന്നിഹിതരായ മേൽപട്ടക്കാരുടെ ഭൂരിപക്ഷത്തിനു അവകാശമുള്ളതുമാകുന്നു. അങ്ങനെ മേൽപട്ടക്കാരുടെ വീറേറാ ഉണ്ടാകാത്തപക്ഷം കൗൺസിലിന്റെ ആദ്യ തീർച്ച നടപ്പിൽ വരുന്നതാണ്.

[65 മുതൽ 73 വരെ വകുപ്പുകളിൽ കാണുന്ന മെത്രാപ്പോലീററൻ കൗൺസിൽ എന്നതു മാററി മെത്രാസന കൗൺസിൽ എന്നാക്കി.]



## X

### മെത്രാപ്പോലീത്താ

74. ഓരോ മെത്രാപ്പോലീത്താ ഇടവകയ്ക്കും ഓരോ മെത്രാപ്പോലീത്താ ഉണ്ടായിരിക്കുന്നതാകുന്നു.

75. മെത്രാപ്പോലീത്താ, മെത്രാപ്പോലീററൻ ഇടവകയുടെ മെത്രാപ്പോലീത്തായും, മെത്രാസന ഇടവകയുടെ മെത്രാനും ആയിരിക്കുന്നതാണ്.

76. മെത്രാപ്പോലീററൻ ഇടവകയിൽ പെട്ട ഒരു മെത്രാസന ഇടവകയിലെ മെത്രാൻ സ്ഥാനത്തിനു മരണം മൂലമോ മറേറാ ഒഴിവുവന്നാൽ വേറൊരു ഇടവക മെത്രാനെ നിയമിക്കുന്നതുവരെ മെത്രാപ്പോലീത്താ ആ ഇടവകയെ ഭരിക്കേണ്ടതും, വിവരത്തിനു മലങ്കര മെത്രാപ്പോലീത്തായ്ക്കും കാതോലിക്കായ്ക്കും റിപ്പോർട്ട് അയയ്ക്കേണ്ടതും ആകുന്നു. ആറു മാസത്തിനകം പകരം ആളിനെ നിയമിക്കേണ്ടതാകുന്നു.

77. മെത്രാപ്പോത്ത, മെത്രാപ്പോലീററന്റെ ഇടവകയിലുള്ള എല്ലാ ഇടവകപ്പള്ളികളിലും സന്ദർശിക്കാവുന്നതും, അങ്ങനെ ചെയ്യുന്ന അവസരങ്ങളിൽ ഇടവക മെത്രാനെ അറിയിക്കുന്നതും, അതതു പള്ളികൾ ചെലവു വഹിക്കുന്നതും ആകുന്നു.

78. മേത്രാപ്പോലീത്താ തന്റെ നേരിട്ട ഭരണത്തിൻ കീഴിൽ ഇരിക്കുന്ന മെത്രാസന ഇടവകയിൽ അല്ലാതെ ആ മെത്രാപ്പോലീററൻ ഇടവകയിൽപ്പെട്ട മററു മെത്രാസന ഇടവകയിലെ ഒരാൾക്ക് ആ ഇടവകയിലെ മെത്രാന്റെ അപേക്ഷയോ സമ്മതമോ കൂടാതെ പട്ടം കൊടുക്കുന്നതല്ലാത്തതും, ഭരണസംബന്ധമായി എന്തെങ്കിലും പ്രവർത്തിക്കുന്നതല്ലാത്തതും ആകുന്നു.

[74 മുതൽ 78 വരെ വകുപ്പുകളിൽ കാണുന്ന മെത്രാപ്പോലീത്താ ഇടവക മെത്രാൻ എന്ന രണ്ടു സ്ഥാനികൾ ഇല്ല. ഇടവക മെത്രാപ്പോലീത്താ എന്ന സ്ഥാനിയേ ഉള്ളു.]

## XI

### മലങ്കര മഹാ ഇടവക

### അസോസിയേഷൻ

79. മലങ്കര ഇടവകയ്ക്കു ഒരു അസോസിയേഷൻ പൊതുയോഗം ഉണ്ടായിരിക്കുന്നതാണ്.

80. ഓരോ ഇടവകയോഗത്തിൽ തിരഞ്ഞെടുക്കപ്പെടുന്ന ഒരു പട്ടക്കാരനും രണ്ടു അയ്മേനികളും അസോസിയേഷനിൽ അംഗങ്ങളായിരിക്കുന്നതാണ്.

81. മലങ്കര മെത്രാപ്പോലീത്താ അസോസിയേഷന്റെ പ്രസിഡണ്ടും, ഭരണമുള്ള ശേഷമുള്ള മേൽപട്ടക്കാർ വൈസ് പ്രസിഡണ്ടന്മാരും ആയിരിക്കുന്നതാണ്.

82 അസോസിയേഷന്റെ യോഗത്തിൽ മലങ്കര മെത്രാപ്പോലീത്താ ആദ്ധ്യക്ഷ്യം വഹിക്കുന്നതും മലങ്കര മെത്രാപ്പോലീത്താ ഇല്ലാതെ വരുന്ന സന്ദർഭങ്ങളിൽ വൈസ് പ്രസിഡണ്ടന്മാരിൽ സീനിയർ മെത്രാപ്പോലീത്താ ആദ്ധ്യക്ഷ്യം വഹിക്കുന്നതും ആകുന്നു.

83. മലങ്കര മെത്രാപ്പോലീത്താ, യോഗ്യസ്ഥാനി ഇല്ലാതെ വരുന്ന ഘട്ടത്തിൽ വൈസ് പ്രസിഡണ്ടന്മാരിൽ സീനിയറോ അസോസിയേഷൻ വിളിച്ചു കൂട്ടുന്നതാകുന്നു.

84. അസോസിയേഷനു് ഒരു സെക്രട്ടറി ഉണ്ടായിരിക്കേണ്ടതും, ആ സെക്രട്ടറിയെ അസോസിയേഷൻ തിരഞ്ഞെടുക്കേണ്ടതും, തിരഞ്ഞെടുപ്പിനെ പ്രസിഡണ്ട് സ്ഥിരപ്പെടുത്തേണ്ടതും ആകുന്നു.

85. സമുദായ ട്രസ്ററികളെ തിരഞ്ഞെടുക്കുക, മാനേജിംഗ് കമ്മററി മെംബറന്മാരെ തിരഞ്ഞെടുക്കുക, മേൽപട്ടസ്ഥാനത്തേക്കു് ആളുകളെ നോമിനേററു ചെയ്യുക, എന്നിവ മലങ്കര അസോസിയേഷന്റെ ചുമതലകളായിരിക്കുന്നു.

## XII

### അസോസിയേഷൻ മാനേജിംഗ് കമ്മററി

86. അസോസിയേഷനു് ഒരു മാനേജിംഗ് കമ്മട്ടി ഉണ്ടായിരിക്കുന്നതാണ്.

87. അസോസിയേഷൻ സെക്രട്ടറിയേയും സമുദായ ട്രസ്റ്റികളേയും കൂടാതെ, അസോസിയേഷനാൽ തിരഞ്ഞെടുക്കപ്പെടുന്ന എട്ടു പട്ടക്കാരും പതിനാറു് അയ്മേനികളും മാനേജിംഗ് കമ്മററിയിലെ അംഗങ്ങൾ ആയിരിക്കുന്നതാണ്. കൂടാതെയും മാനേജിംഗ് കമ്മററി അംഗീകരിക്കുന്ന ഓരോ സ്ഥാപനവും, ഓരോ മെംബറെ നിയമിക്കാവുന്നതാണ്.

[ഉപേക്ഷിച്ചു.]



88. ഒരു മാനേജിംഗ് കമ്മട്ടിയുടെ നിയമനം മൂന്നു വർഷത്തേക്കാണ്. മൂന്നു വർഷത്തിനകം ഒഴിവു വന്നേക്കാവുന്ന സ്ഥാനങ്ങളിൽ, സ്ഥാപനങ്ങളുടെ മെംബറന്മാരെ സ്ഥാപനങ്ങൾ തന്നെയും അല്ലാത്തവരെ മാനേജിംഗ് കമ്മട്ടി തന്നെയും നിയമിക്കുന്നതാണ്.

89. മലങ്കര മെത്രാപ്പോലീത്താ മാനേജിംഗ് കമ്മട്ടിയുടെ പ്രസിഡണ്ടും ഭരണമുള്ള ശേഷം മെത്രാന്മാർ വൈസ് പ്രസിഡണ്ടന്മാരും ആയിരിക്കുന്നതാണ്,

90. മലങ്കര മെത്രാപ്പോലീത്തായോ, വൈസ് പ്രസിഡണ്ടന്മാരിൽ രണ്ടുപേരോ, കമ്മട്ടി അംഗങ്ങളിൽ നൂററിനു് മുപ്പത്തിമൂന്നു വീതം ആളുകളോ, ആവശ്യപ്പെടുന്ന സമയം സെക്രട്ടറി യോഗം വിളിച്ചു കൂട്ടേണ്ടതാകുന്നു. അംഗങ്ങളുടെ നൂററിനു മുപ്പത്തിമൂന്നു കോറം ആയിരിക്കുന്നതാണ്. ആണ്ടിൽ കുറഞ്ഞ കണക്കു് ഒരു യോഗമെങ്കിലും ഉണ്ടായിരിക്കേണ്ടതും അതു് മേടം 30-ാം തീയതിക്കു് അടുത്തു് മുമ്പായിരിക്കേണ്ടതും ആകുന്നു.

[യോഗം വിളിച്ചു കൂട്ടാൻ പകുതിഅംഗങ്ങൾ വേണം. കോറം എന്നില്ല, രണ്ടു യോഗങ്ങളെങ്കിലും വിളിച്ചു കൂട്ടണം.]

91. അസോസിയേഷന്റെ സെക്രട്ടറി കമ്മട്ടി സെക്രട്ടറി ആയിരിക്കുന്നതാണ്.

92. സമുദായസ്വത്തുക്കളുടെ ആദായത്തിന്റേയും മലങ്കര മഹാ ഇടവക വരുമാനത്തിന്റേയും വരവു ചെലവു കണക്കു് ശരിയായി എഴുതി സൂക്ഷിക്കുക ആണ്ടിന്റെ അവസാനത്തിൽ തിരട്ടു തയ്യാറാക്കി മാനേജിംഗ് കമ്മട്ടിയിൽ ഹാജരാക്കുക ഇതുകൾ സെക്രട്ടറിയുടെ ചുമതലയിൽ പെട്ട ജോലികൾ ആയിരിക്കുന്നതാകുന്നു. അസോസിയേഷൻ മാനേജിംഗ് കമ്മട്ടി, മലങ്കര മഹാ ഇടവകയേ, മെത്രാപ്പോലീററൻ ഇടവകകളായും, മെത്രാസന ഇടവകകളായും വിഭജിക്കുന്നതാകുന്നു.

93. സമുദായം വക വരവിനും ചെലവിനും ആണ്ടിന്റെ ആരംഭത്തിൽ ഒരു ബഡ്ജററു്, കമ്മററിക്കാർ തയ്യാറാക്കേണ്ടതും, ടി ബഡ്ജററിൻപ്രകാരമുള്ള ചെലവുകൾ മാത്രം സെക്രട്ടറി ചെയ്യാവുന്നതും അതിൽ കൂടുതൽ എന്തെങ്കിലും ചെലവു ചെയ്യണമെന്നിരുന്നാൽ ആയതു് കമ്മററിയുടെ അനുമതിയോടുകൂടി ചെയ്യേണ്ടതും അത്യാവശ്യം നേരിട്ടാൽ ആണ്ടിൽ അഞ്ഞൂറുരൂപായിൽ കവിയാതെയുള്ള ഒരു സംഖ്യ അസോസിയേഷൻ പ്രസിഡണ്ടു് മെത്രാപ്പോലീത്തായ്ക്കു് ചെലവുചെയ്യാവുന്നതും ഇങ്ങനെ ഉണ്ടാകുന്ന ചെലവിനെ സംബന്ധിച്ചു അടുത്ത കമ്മററിയിൽ പ്രസ്താവിക്കേണ്ടതുമാകുന്നു.

94. സമുദായംവക ഏതെങ്കിലും വസ്തു അന്ന്യാധീനപ്പെടുത്തുകയോ കടപ്പെടുത്തുകയോ ചെയ്യണമെന്നിരുന്നാൽ, മാനേജിംഗ് കമ്മട്ടിയുടെ നിശ്ചയപ്രകാരം ചെയ്യേണ്ടതും കൂട്ടുട്രസ്റ്റിൽ ഉൾപ്പെട്ട വസ്തുവാണെങ്കിൽ കൂട്ടുട്രസ്റ്റികളും മലങ്കര മെത്രാപ്പോലീത്തായും കൂടെ പ്രമാണം എഴുതി കൊടുക്കേണ്ടതും മെത്രാപ്പോലീത്തായുടെ ട്രസ്റ്റിൽ ഉൾപ്പെട്ടതാണെങ്കിൽ മെത്രാപ്പോലീത്താ തനിച്ചു് പ്രമാണം എഴുതേണ്ടതും ആകുന്നു.

95. മലങ്കര മാനേജിംഗ് കമ്മട്ടിയിൽ ഉണ്ടാകുന്ന ഭൂരിപക്ഷാഭിപ്രായം വിശ്വാസം, പൗരോഹിത്യം, ദണ്ഡനക്രമം എന്നിവയ്ക്കു വിപരീതമാണെന്നു് പ്രസിഡണ്ടു് മെത്രാപ്പോലീത്തായ്ക്കു വീറ്റോ ചെയ്യാവുന്നതാണു്. അല്ലെങ്കിൽ ഭൂരിപക്ഷാഭിപ്രായം നടപ്പിൽ വരുന്നതായിരിക്കും.

[ഈ വകുപ്പു് ഉപേക്ഷിച്ചു].

## VIII

### സമുദായ ട്രസ്റ്റികൾ

96. മലങ്കര മെത്രാപ്പോലീത്തായോടു കൂടി വട്ടിപ്പണം, കോട്ടയം സിമ്മനാരി, ഇതുകളുടെയും ഇതുകളിൽ നിന്നുണ്ടാകുന്ന ആദായത്തിന്റെയും ട്രസ്റ്റികളായി രണ്ടുപേർ ഉണ്ടായിരിക്കേണ്ടതും അവരിൽ ഒരാൾ പട്ടക്കാരനും മറ്റേ ആൾ അയ്മേനിയും, ആയിരിക്കേണ്ടതുമാകുന്നു,

98. മേൽ പറഞ്ഞവ ഒഴിച്ചുള്ള സമുദായസ്വത്തുക്കളുടെ ട്രസ്റ്റി മലങ്കര മെത്രാപ്പോലീത്താ ആകുന്നു.

99. കൂട്ടുട്രസ്റ്റികളെ അസോസിയേഷൻ തിരഞ്ഞെടുക്കേണ്ടതാകുന്നു. യാതൊരു കാരണവും പറയാതെ കൂട്ടുട്രസ്റ്റികളെ മാററി, വേറെ ട്രസ്റ്റികളെ ആക്കുന്നതിനു് അസോസിയേഷനു് അധികാരമുള്ളതാകുന്നു.

## XIV

### മലങ്കര മെത്രാപ്പോലീത്താ

99. മുകളിൽ വകുപ്പിൽ മെത്രാപ്പോലീത്തന്മാരുടെ അധികാരത്തെ സംബന്ധിച്ചു ചെയ്തിരിക്കുന്ന നിയന്ത്രണം ഇപ്പോഴത്തെ മലങ്കര മെത്രാപ്പോലീത്തായായ മാർ ദീവന്യാസ്യോസു മെത്രാപ്പോലീത്തായെ സംബന്ധിക്കുന്നതല്ലാത്തതും, ഈ മെത്രാപ്പോലീത്തായ്ക്കു് മലങ്കര ഒട്ടുക്കും മലങ്കരയുള്ള എല്ലാപള്ളികളിന്മേലും ഭരണാധികാരം ഉള്ളതും ആകുന്നു. ഭാവിയിൽ ഈ സ്ഥാനത്തേക്കു് അധികാരങ്ങളേയും അവകാശങ്ങളേയും ആവശ്യമനുസരിച്ചു് നിർദ്ദേശിക്കുന്നതാകുന്നു.



(മലങ്കരയുടെ ലൗകികവും വൈദികവും ആയ ഭരണത്തിന്റെ പ്രധാനഭാരവാഹിത്വം ഈ ഘടനയ്ക്കു് വിധേയമായ മലങ്കരമെത്രാപ്പോലിത്തായിൽ നിക്ഷിപ്തമായിട്ടുള്ളതാകുന്നു. കാതോലിക്കാ മലങ്കരമെത്രാപ്പോലീത്താസ്ഥാനംകൂടി വഹിക്കാവുന്നതാകുന്നു. എന്നിങ്ങനെ ഈ വകുപ്പിൽ വ്യവസ്ഥചെയ്തിരിക്കുന്നു.)

## XV

### എപ്പിസ്കോപ്പൽ സുന്നഹദോസ്.

100. പൌരസ്ത്യസുറിയാനി ആർത്തദോക്സ് സഭയിൽ ഒരു എപ്പിസ്കോപ്പൽ സുന്നഹദോസ് ഉണ്ടായിരിക്കുന്നതാണ്.

101. പൗരസ്ത്യസുറിയാനി ആർത്തദോക്സ് സഭയിൽ ഭരണമുള്ള എല്ലാ മേൽപ്പട്ടക്കാരും ടി സുന്നഹദോസ്സിലെ അംഗങ്ങളായിരിക്കുന്നതാകുന്നു.

102. കാതോലിക്കാബാവാ സുന്നഹദോസിന്റെ പ്രസിഡന്റു് ആയിരിക്കുന്നതാകുന്നു.

103. കാതോലികാബാവാ സുന്നഹദോസ് വിളിച്ചുകൂട്ടുന്നതും, ആ ബാവാ സുന്നഹദോസിൽ ആദ്ധ്യക്ഷ്യം വഹിക്കുന്നതും ആകുന്നു.

104. കാതോലിക്കാബ്ബാവാ ഇല്ലാതെ വരുന്ന അവസരങ്ങളിൽ സീനിയർ മെത്രാപ്പോലീത്താ സുന്നഹദോസ് വിളിച്ചുകൂട്ടുന്നതും, ആ മെത്രാപ്പോലിത്താ സുന്നഹദോസിൽ ആദ്ധ്യക്ഷ്യം വഹിക്കുന്നതും ആകുന്നു.

105. വിശ്വാസം, പൌരോഹിത്യം, ദണ്ഡനക്രമം ഇതുകളെ സംബന്ധിച്ച തീരുമാനം ചെയ്യുന്നതിനുള്ള പരമാധികാരം എപ്പിസ്കോപ്പൽ തസുന്നഹദോസിനുള്ളതാകുന്നു. എപ്പിസ്കോപ്പൽ സുന്നഹദോസിൽ ആലോചനക്കാരായി മാനേജിംഗ് കമ്മററി നിശ്ചയിക്കുന്ന ഏഴിൽ അധികമാകാതെയുള്ള അംഗങ്ങളെ സുന്നഹദോസിന്റെ അദ്ധ്യക്ഷൻ ക്ഷണിക്കുന്നതാകുന്നു.

## XVI

### കാതോലിക്കാബാവാ.

106. മലങ്കര ഉൾപ്പെട്ട പൗരസ്ത്യസുറിയാനി ആർത്തഡോക്സ് സഭയിൽ 1088-ൽ കാതോലിക്കാസ്ഥാപനം പുനഃസ്ഥാപിതമായതും അന്നുമുതൽ ഈ സ്ഥാപനം പൗരസ്ത്യസുറിയാനി ആർത്തഡോക്സ് സഭയിൽ തുടർന്നുവരുന്നതും, ആകുന്നു.

107. കാതോലിക്കാബാവാ പൌരസ്ത്യസുറിയാനി ആർത്തഡോക്സ് സഭയുടെ പ്രധാന മേലദ്ധ്യക്ഷനാകുന്നു, കൂടാതെ ഒരു മെത്രാപ്പോലീത്തൻ ഇടവകയുടെ മെത്രാപ്പോലീത്തായും ഒരു മെത്രാസന ഇടവകയുടെ മെത്രാനും ആയിരിക്കാവുന്നതാകുന്നു.

108. മലങ്കരയുള്ള എല്ലാ പള്ളികളും സന്ദർശിക്കുന്നതിന് കാതോലിക്കാബാവായ്ക്ക് അവകാശമുള്ളതും, അങ്ങനെ സന്ദർശിക്കുന്ന അവസരങ്ങളിൽ വിവരം അതാതു് ഇടവകമെത്രാന്മാരെ അറിവിക്കേണ്ടതും ആകുന്നു.

109. കാനൊൻനിയമപ്രകാരം വി: മൂറോൻ കൂദാശ ചെയ്യുന്നതിന് മെത്രാപ്പോലീത്തായ്ക്ക് അവകാശമുണ്ട്. എങ്കിലും പൌരസ്ത്യസുറിയാനി ആർത്തഡോക്സ് സഭയെ സംബന്ധിച്ചിടത്തോളം മൂറോൻ കൂദാശ ചെയ്യേണ്ട ആവശ്യം നേരിടുമ്പോൾ കാതോലിക്കാബാവാ ചെയ്യേണ്ടതാകുന്നു. പാത്രിയർക്കീസു് വി: മൂറോൻ അയച്ചുതരുന്നപക്ഷം അതു് സ്വീകരിക്കേണ്ടതാകുന്നു.

[105—109 വരെ രണ്ടുവകുപ്പുകളെ ഉള്ളു. അതിൽ ആദ്യത്തേതിൽ കാതോലിക്കേററ്, 1912-ൽ സ്ഥാപിച്ച കാര്യം പറഞ്ഞിരിക്കുന്നു. മറേറവകുപ്പിൽ കാതോലിക്കായിക്കു് മേൽപ്പട്ടക്കാരെ വാഴിക്കാനും സുന്നഹദോസിൽ അദ്ധ്യക്ഷത വഹിക്കാനും സുന്നഹദോസിൻെറ നിശ്ചയങ്ങളെ പ്രഖ്യാപിക്കുവാനും സുന്നഹദോസിൻെറ പ്രതിപുരുഷൻ എന്ന നിലയിൽ ഭരണം നടത്താനും മൂറോൻ കൂദാശചെയ്യാനും അധികാരമുണ്ടെന്നു് പറഞ്ഞിരിക്കുന്നു)



## X VII

### പാത്രിക്കീസ്

110. പൌരസ്ത്യസുറിയാനി ആർത്തഡോക്സ് സഭയുടെ സുന്നഹദോസുകൂടെ സംബന്ധിച്ച തിരഞ്ഞെടുക്കപ്പെടുകയും, കാതോലിക്കാബാവായുടെ സഹകരണത്തോടുകൂടെ വാഴിക്കപ്പെടുകയും ചെയ്യുന്ന പാത്രിക്കീസുബാവായെ പൌരസ്ത്യ സുറിയാനി ആർത്തഡോക്സ് സഭയും പാത്രിക്കീസുബാവാ ആയി അംഗീകരിക്കുന്നതാകുന്നു.

111 മേൽപ്രകാരം അംഗീകരിക്കപ്പെടുന്ന പാത്രിക്കീസിനു് മലങ്കരയിൽ താഴെ പറയുന്ന അധികാരങ്ങൾ ഉണ്ടായിരിക്കുന്നതാണു്.

A. കാതോലിക്കായെ വാഴിക്കുന്ന അവസരത്തിൽ പാത്രിക്കീസിനേയും ക്ഷണിക്കേണ്ടതും അദ്ദേഹം വരുന്ന പക്ഷം മലങ്കര വെച്ചു് സുന്നഹദോസിൻെറ സഹകരണത്തോടുകൂടെ കാതോലിക്കായെ വാഴിക്കേണ്ടതും, പാത്രിക്കീസുബാവാ വരാത്തപക്ഷം, ഇവിടത്തെ സീനിയർ മെത്രാപ്പോലീത്താ സുന്നഹദോസിൻെറ സഹകരണത്തോടുകൂടെ വാഴിക്കുന്നതും, ആകുന്നു.

B. കാതോലിക്കായുടെ പേരിലുള്ള പരാതി കേട്ടു് തീരുമാനം ചെയ്യുന്നതിനായി എപ്പിസ്കോപ്പൽ സിനഡ് കൂടുമ്പോൾ പാത്രിക്കീസിനെക്കൂടെ ക്ഷണിക്കേണ്ടതും, വരുന്ന പക്ഷം സിനഡിൽ ആദ്ധ്യക്ഷ്യം വഹിക്കേണ്ടതും, വരാത്ത പക്ഷം സിനഡ് ടി പരാതിയെപ്പററി തീരുമാനം ചെയ്യുന്നതും വിവരത്തിനു് പാത്രിക്കീസുബാവായ്ക്കു് റിപ്പോർട്ടു് അയയ്ക്കുന്നതും ആകുന്നു.

C. മേൽപ്പറഞ്ഞ ആവശ്യങ്ങൾക്കായി പാത്രിക്കീസ് ബാവാ ഇവിടെ വരുമ്പോൾ ചെലവ് മലങ്കരസഭ വഹിക്കുന്നതാകുന്നു.

D. റിശ്ശീസ്സായിൽ പിരിഞ്ഞുകിട്ടുന്നതിൽ പാതി പാത്രിക്കീസുബാവായ്ക്ക് കൊടുക്കേണ്ടതും പാതി കാതോലിക്കായ്ക്കു് ഇരിക്കേണ്ടതും ആകുന്നു.

E. സുറിയാനി ആർത്തഡോക്സ് സഭയുടെ പൊതുവേയുള്ള സുന്നഹദോസുകൂടുമ്പോൾ ഈ സഭയുടെ ഏതു ഭാഗത്തുമുള്ള മേൽപ്പട്ടക്കാരെയും ക്ഷണിക്കേണ്ടതാകുന്നു. ആ സുന്നഹദോസിൽ പാത്രിർക്കിസുബാവാ ആദ്ധ്യക്ഷ്യം വഹിക്കേണ്ടതാകുന്നു.

[110 111, ഏ. ബി. സി. ഡി. ഈ. രണ്ടും കൂടി ഒരു വകുപ്പാക്കി. അതിൽ കാതോലിക്കായുടെ സഹകരണത്തോട്ടുകൂടി കാനോനികമായി വാഴിക്കപ്പെടുന്ന പാത്രിക്കീസിനെ മലങ്കര സഭ അംഗീകരിക്കുന്നതാകുന്നു എന്നു പറയുന്നു. മററു ചില വകുപ്പുകളിൽ കാതോലിക്കായെ വാഴിക്കുമ്പോഴും കാതോലിക്കായുടെ പേരിലുള്ള പരാതി കേൾക്കുമ്പോഴും പാത്രിക്കീസിനെ ക്ഷണിക്കണമെന്നും വരുന്ന പക്ഷം സുന്നഹദോസിൽ അദ്ധ്യക്ഷത വഹിക്കു മെന്നും വ്യവസ്ഥ ചെയ്തിട്ടുണ്ടു്.]

## XVIII

### പട്ടം കൊട

#### ശെമ്മാശന്മാരും കത്തനാരന്മാരും

112 ശെമ്മാശ്ശു പട്ടത്തിന്നു് ആളുകളെ തിരഞ്ഞെടുക്കുന്നതിന്നു് ഓരോ മെത്രാസന ഇടവകയിലും മെത്രാസന ഇടവകയോഗത്താൽ തിരഞ്ഞെടുക്കപ്പെട്ട രണ്ടു പട്ടക്കാരും, മൂന്നു് അയ്മേനികളും ഉൾപ്പെട്ട ഒരു സെലക്ഷൻ ബോർഡു് ഉണ്ടായിരിക്കേണ്ടതാണു്.

113 അപേക്ഷകന്മാർ ഏതു മെത്രാസന ഇടവകയിൽ പെട്ടിരിക്കുന്നുവോ ആ മെത്രാസന ഇടവകയിലെ സെലക്ഷൻ ബോർഡിൽ അപേക്ഷകൾ സമർപ്പിക്കേണ്ടതും, അപേക്ഷയെപ്പററി സെലക്ഷൻ ബോർഡു് വേണ്ട അന്വേഷണം നടത്തേണ്ടതും സെലക്ഷൻ ബോർഡിൻെറ സർട്ടിഫിക്കേററു് കിട്ടിയിട്ടുള്ളവർ മാത്രം പട്ടത്വത്തിനു യോഗ്യന്മാരെന്നു് ഗണിക്കപ്പെടുന്നതുമാകുന്നു.

114. സ്കൂൾഫൈനൽ ക്ലാസ്സുവരെയോ മലയാളം ഒമ്പതാം ക്ലാസ്സുവരെയോ പഠിക്കാത്ത യാതൊരുവനും പട്ടം കൊടുത്തുകൂടാത്തതാകുന്നു.

116. സെലക്ഷൻ ബോർഡിൻെറ സർട്ടിഫിക്കററു ലഭിച്ചിട്ടുള്ള ആളുകൾ പട്ടത്വത്തിന്നു് അർഹന്മാരാണെന്നു് ഇടവക മെത്രാന്നു് ബോദ്ധ്യം വരുന്നതായാൽ, അവരെ സുറിയാനി പഠനത്തിനായി സമുദായം വക ഏതെങ്കിലും ഒരു സിമ്മനാരിയിലേക്കു് അയയ്ക്കേണ്ടതും, ആവശ്യമുള്ള സുറിയാനി പഠനത്തിനു ശേഷം പട്ടത്വത്തിന്നു് യോഗ്യന്മാരാണെന്നു് സിമ്മനാരി പ്രിൻസിപ്പൽ സർട്ടിഫിക്കററു കൊടുക്കുന്നതായാൽ ഇടവക മെത്രാൻെറ യുക്തം പോലെ അവർക്കു പട്ടം കൊടുക്കാവുന്നതുമാകുന്നു.



116. സന്യാസാശ്രമ സ്ഥാപനങ്ങളിലെ പട്ടക്കാരെ ഈ നിയമങ്ങൾ ബാധിക്കുന്നതല്ലാത്തതും അതാതു സ്ഥാപനങ്ങളിലെ നിയമമനുസരിച്ചുള്ള യോഗ്യതയുള്ള ആളുകൾക്കു് പട്ടം കൊടുക്കാവുന്നതുമാകുന്നു.

#### മേൽപട്ടക്കരേ

117. ഹൂദായ കാനോൻ അനുസരിച്ച മെത്രാന്മാരെ, മെത്രാപ്പോലീത്താ ആദ്ധ്യക്ഷ്യം വഹിക്കുന്ന സിനഡിന്നു് വാഴിക്കാമെങ്കിലും മലങ്കരയ്ക്കു് ആവശ്യമുള്ള മെത്രാന്മാരെയും മെത്രാപ്പോലീത്തന്മാരെയും എപ്പിസ്കോപ്പൽ സിനഡിൻെറ സഹകരണത്തോടു കൂടി കാതോലിക്കാബാവാ വാഴിക്കേണ്ടതാകുന്നു. ഒരു മെത്രാനേയോ മെത്രാപ്പോലീത്തായേയോ വാഴിക്കുമ്പോൾ വാഴിക്കപ്പെടുന്ന മേൽപ്പട്ടക്കാരൻ കാതോലിക്കാബാവായ്ക്കു സുന്നഹദോസിൻെറ പ്രസിഡണ്ടു് എന്ന നിലയിൽ ശല്മൂസാ എഴുതി വയ്ക്കേണ്ടതാകുന്നു. ഇപ്രകാരം വാഴിക്കപ്പെടുന്ന മേൽപട്ടക്കാരനു സുന്നഹദോസിൻെറ നാമത്തിൽ കാതോലിക്കാബാവാ സ്ഥാത്തിക്കോൻ കൊടുക്കുന്നതാകുന്നു.

118. ഒരാൾ മെത്രാനായോ മെത്രാപ്പോലീത്തായായോ വാഴിക്കപ്പെടണമെങ്കിൽ, ആ സ്ഥാനത്തേക്കു് യോഗ്യത ഉള്ളവരെ മാനേജിംഗ് കമ്മട്ടി നോമിനേററു ചെയ്യുകയും അവരിൽനിന്നു് അസോസിയേഷൻ തിരഞ്ഞെടുക്കുകയും ചെയ്യേണ്ടതാകുന്നു. തിരഞ്ഞെടുപ്പിനെ എപ്പിസ്ക്കോപ്പൽ സുന്നഹദോസ സ്വീകരിച്ചാൽ സ്വീകരിക്കപ്പെട്ട ആളിനെ സുന്നഹദോസിൻെറ സഹകരണത്തോടു കൂടെ കാതോലിക്കാബാവാ പട്ടം കൊടുക്കുന്നതാകുന്നു.

119. മാനേജിംഗ് കമ്മട്ടി നോമിനേററു ചെയ്യുകയും അസോസിയേഷൻ തിരഞ്ഞെടുക്കുകയും, എപ്പിസ്കോപ്പൽ സുന്നഹദോസ് സ്വീകരിക്കുകയും ചെയ്യുന്ന ആളിനെ, എപ്പിസ്ക്കോപ്പൽ സുന്നഹദോസു കാതോലിക്കാബാവാ ആയി പട്ടം കൊടുക്കുന്നതാകുന്നു. പൗരസ്ത്യസുറിയാനി ആർത്തഡോക്സ് സഭയാൽ സ്വീകരിക്കപ്പെട്ട പാത്രിർക്കീസു ബാവാ ഉണ്ടെങ്കിൽ, പാത്രിക്കീസു ബാവായെയും ക്ഷണിക്കേണ്ടതും, സൗകര്യമുള്ളപക്ഷം പാത്രിക്കീസുബാവാ മലങ്കരവന്നു നിർദ്ദിഷ്ടപുരുഷനു പട്ടം കൊടുക്കേണ്ടതും ആകുന്നു.

## XIX

### പരാതികളും വിധികളും

120. ഒരു അയ്മേനിയുടെയൊ ശെമ്മാശ്ശൻെറയൊ കശ്ശീശായുടെയൊ പേരിലുള്ള പരാതി അവർ ഏതു മെത്രാസന ഇട

വകയിൽ ഉൾപ്പെട്ടിരിക്കുന്നുവോ, ആ മെത്രാസന ഇടവകയുടെ മെത്രാന്റെ അടുക്കൽ വേണ്ടതാകുന്നു.

121. അപരാധാരോപണം ശിക്ഷാർഹമാണെന്നു തോന്നുന്നപക്ഷം മെത്രാൻ ആ പരാതി മെത്രാസനകൗൺസിലിൽ കൊണ്ടുവരേണ്ടതും ഇരുകക്ഷികൾക്കും നോട്ടീസു കൊടുത്തു് അവരുടെ തെളിവുകൾ വാങ്ങി വാദം കേട്ടതിനു ശേഷം കൗൺസിലിലെ അംഗങ്ങളുടെ ആലോചനയോടുകൂടെ പരാതിയെപ്പററി മെത്രാൻ തീരുമാനം ചെയ്യേണ്ടതും ആകുന്നു.

122. ഇടവക മെത്രാന്റെ തീരുമാനത്തിന്മേൽ മെത്രാപ്പോലീത്തായുടെ അടുക്കൽ അപ്പീൽ ചെയ്യാവുന്നതും, മെത്രാപ്പോലീത്താ ആ അപ്പീൽ മെത്രാപ്പോലീററർ കൗൺസിലിൽ കൊണ്ടുവരേണ്ടതും, ഇരുകക്ഷികൾക്കും നോട്ടീസുകൊടുത്തു് അവരുടെ വാദം കേട്ടതിനു ശേഷം കൗൺസിലിലെ അംഗങ്ങളുടെ ആലോചനയോടുകൂടി കൗൺസിലിലെ മേൽപട്ടക്കാരുടെ ഭൂരിപക്ഷാഭിപ്രായപ്രകാരം മെത്രാപ്പോലീത്താ വിധി പ്രസ്താവിക്കുന്നതും ആകുന്നു.

123. മേൽപട്ടക്കാരുടെ പേരിലുള്ള പരാതി കാതോലിക്കാബാവായുടെ അടുക്കൽ കൊണ്ടുവരേണ്ടതും അതു് അന്വേഷിക്കേണ്ടതാണെന്നു തോന്നുന്നപക്ഷം കാതോലിക്കാബാവാ, അതിനെ എപ്പിസ്ക്കോപ്പൽ സിനഡിൽ കൊണ്ടുവരേണ്ടതും, ഇരുകക്ഷികൾക്കും നോട്ടീസുകൊടുത്തു് തെളിവെടുത്തു വാദംകേട്ടതിനു ശേഷം എപ്പിസ്ക്കോപ്പൽ സിനഡിന്റെ ഭൂരിപക്ഷാഭിപ്രായപ്രകാരം കാതോലിക്കാബാവാ വിധി കൽപിക്കുന്നതും ആകുന്നു. പരാതി കാതോലിക്കായെപ്പററിയാണെങ്കിൽ കാതോലിക്കാബാവാ ചെയ്യേണ്ടതായി ഈ വകുപ്പിൽ പറയുന്നസംഗതികൾ, എപ്പിസ്ക്കോപ്പൽ സിനിഡലെ സീനിയർ മെത്രാപ്പോലീത്താ ചെയ്യുന്നതാകുന്നു.

124. മേൽപട്ടക്കാരെ സംബന്ധിച്ചുള്ള വിചാരണ നടക്കുന്ന അവസരത്തിൽ, അസോസിയേഷൻ മാനേജിംഗ് കമ്മട്ടി തിരഞ്ഞെടുക്കുന്ന രണ്ടു അംഗങ്ങളേയും അവരെ കൂടാതെ കാനോനിലും വേദശാസ്ത്രത്തിലും വിദഗ്ദ്ധത സിദ്ധിച്ചിട്ടുള്ള രണ്ടു പേരെയും രാജ്യനിയമപരിജ്ഞാനമുള്ള രണ്ടു പേരെയും ആലോചനക്കാരായി ക്ഷണിക്കേണ്ടതാകുന്നു.

## XX

### ഇടവകവരുമാനവും പട്ടത്വവരുമാനവും

[Note—പട്ടക്കാർക്കു് ശമ്പളം ഏർപ്പെടുത്തേണ്ടതു് ഏററവും അത്യാവശ്യമാണു്, ആയതു് ഉടനെ നടപ്പിൽ വരുത്തേണ്ടതുമാണു്.



പള്ളിവരുമാനങ്ങൾ കഴിയുന്നതും ഏകീകരിക്കണം. കെട്ടുതെങ്ങു് പിടിയരി മുതലായതു് പിരിക്കുന്നതിനു വേണ്ട ശട്ടംകെട്ടുകൾ അതാതു് ഇടവകക്കാർ ചെയ്യണം. കൂദാശകൾ പ്രതിഫലം കൂടാതെ ചെയ്തു കൊടുക്കത്തക്കവണ്ണം പള്ളിയുടെ വരുമാനം ശരിപ്പെടുത്തണം.

125. പതിനെട്ടുവയസ്സു പ്രായംതികഞ്ഞ എല്ലാ പുരുഷന്മാരിൽ നിന്നും ആണ്ടിൽ രണ്ടുചക്രം വീതം റശ്ശീസാ ഓരോ പള്ളിയിലെ വികാരിമാരും പിരിക്കേണ്ടതും ആയതു് കാതോലിക്കാബാവായ്ക്കു് അയച്ചുകൊടുക്കേണ്ടതുമാകുന്നു.

126. മാസം 20 രൂപയിൽ കുറയാതെ ഒരു പട്ടക്കാരനു ശമ്പളം ഉണ്ടായിരിക്കണം. [ഈ വകുപ്പുമാററി]

127, ഒരു ഇടവക മെത്രാനു് 100-രൂപയിൽ കുറയാതെയും ഒരു മെത്രാപ്പോലീത്തായ്ക്കു് 125 രൂപയിൽ കുറയാതെയും കാതോലിക്കായ്ക്കു് 150 രൂപയിൽ കുറയാതെയും മാസം വരുമാനം ഉണ്ടായിരിക്കണം. [മാററി]

128. ഒരു പള്ളിയുടെ ആകെയുള്ള വരുമാനത്തിൽ 100-നു 2 വീതം മിഷ്യൻ മെത്രാപ്പോലീത്തായ്ക്കും 100 നു 10 വീതം ആണ്ടുതോറും ഇടവക മെത്രാനും അയച്ചു കൊടുക്കേണ്ടതും, ഏതെങ്കിലും പള്ളിയുടെ 100-നു 10 വീതമുള്ള വരുമാനം 30 രൂപയിൽ കുറവാണെങ്കിൽ, മുപ്പതു രൂപാ ആ പള്ളിയിൽനിന്നും ഈ ഇനത്തിൽ ഇടവക മെത്രാന്റെ സെക്രട്ടറിക്കു അയച്ചു കൊടുക്കേണ്ടതും ആകുന്നു.

129. ഓരോ പള്ളിയിൽനിന്നും 100-നു പത്തു കണക്കു വരുന്ന സംഖ്യയിൽ നാലു ഇടവക മെത്രാൻകൈമുത്തായി എടുക്കുന്നതും, മൂന്നു മെത്രാസന ഇടവകഫണ്ടിലേക്കും, ഒന്നു മെത്രാപ്പോലീത്തായ്ക്കും ഒന്നു കാതോലിക്കാബാവായ്ക്കും, ബാക്കി ഒന്നു മലങ്കര ഇടവകഫണ്ടിലേക്കും, ഇടവക മെത്രാനു ഇടവക മെത്രാന്റെ സെക്രട്ടറിമൂലം അയച്ചുകൊടുക്കുന്നതാകുന്നു.

130. ഇടവക മെത്രാനും മെത്രാപ്പോലീത്തായ്ക്കും കാതോലിക്കായ്ക്കും കൈമുത്തായി കിട്ടുന്ന സംഖ്യകൾ അവരവർക്കു ക്ലിപ്തപ്പെടുത്തിയിരിക്കുന്ന സംഖ്യയിൽ കുറവാണെങ്കിൽ പോരാതെ വരുന്ന സംഖ്യ അവരവരുടെ മെത്രാസന ഇടവകഫണ്ടുകളിൽ നിന്നു എടുക്കാവുന്നതാകുന്നു. [മാററി]

## XXI

### മിഷ്യൻവേല

131. മിഷ്യൻവേലയ്ക്കായി നിയോഗിക്കപ്പെടുന്ന മെത്രാപ്പോലീത്താ മതപ്രചരണവേല നിർവഹിക്കേണ്ടതാകുന്നു.

മിഷ്യൻവേലയ്ക്കുള്ള സ്ഥാനങ്ങരം മലങ്കരയ്ക്ക് അകത്തും പുറത്തും എവിടെയാണെന്നുള്ളതു് എപ്പിസ്കോപ്പൽ സുന്നഹദോസ് നിശ്ചയിക്കുന്നതാണ്.

132. മിഷ്യൻവേല നടത്തുന്ന മെത്രാപ്പോലീത്തായെ സഹായിക്കുന്നതിനായി ആറുപേരിൽ കുറയാതെ ഒരു കമ്മററി ഉണ്ടായിരിക്കേണ്ടതാകുന്നു. ഇവരിൽ മൂന്നുപേരെ മാനേജിംഗ് കമ്മററി തിരഞ്ഞെടുക്കേണ്ടതും മൂന്നുപേരെ മിഷ്യൻ ഇടവകയുടെ മെത്രാപ്പോലീത്താ തിരഞ്ഞെടുക്കേണ്ടതുമാകുന്നു.

133, ഇടവകപ്പള്ളികളിൽനിന്നു ലഭിക്കുന്ന സംഖ്യയിൽ കവിഞ്ഞു മിഷൻവേലയ്ക്ക് ആവശ്യപ്പെടാവുന്ന സംഖ്യ സമ്പാദിക്കുന്നതിനു് മാനേജിംഗ് കമ്മററി അപ്പഴപ്പോരം മാർഗ്ഗങ്ങരം ചൂണ്ടിക്കാണിക്കേണ്ടതാകുന്നു.

134. മിഷ്യൻ വേലസംബന്ധിച്ച കമ്മററിയുടെ ആറു് അംഗങ്ങളിൽ ഒരാളെ സെക്രട്ടറിയായി മെത്രാപ്പോലീത്താ നിയമിക്കുന്നതാകുന്നു.

135. സെക്രട്ടറി വരവുചെലവു കണക്കുകരം ശരിയായി സൂക്ഷിക്കേണ്ടതും, ആണ്ടിൻെറ അവസാനത്തിൽ തിരട്ടു് തയ്യാറാക്കി കമ്മററിയിൽ ഹാജരാക്കേണ്ടതും, കമ്മററി പാസാക്കിയശേഷം അതിനെ അച്ചടിപ്പിച്ചു് റിപ്പോർട്ടുസഹിതം എല്ലാ മേൽപ്പട്ടക്കാർക്കും അസോസിയേഷൻ മാനേജിംഗ് കമ്മററിയിലെ അംഗങ്ങരംക്കും ഓരോ പള്ളികരംക്കും അയച്ചുകൊടുക്കേണ്ട തുമാകുന്നു.

### വൈദിക വിദ്യാഭ്യാസം.

136. ശെമ്മാശന്മാരുടെ വൈദിക വിദ്യാഭ്യാസത്തിലേക്കു ഓരോ മെത്രാപ്പോലീത്തൻ ഇടവകയിലും ഓരോ സിമ്മനാരിയും മദ്ധ്യസ്ഥാനത്തു് ഒരു തിയോളോജിക്കൽ കോളജും ഉണ്ടായിരിക്കേണ്ടതാകുന്നു.

137. വൈദികവിദ്യാഭ്യാസത്തിൻെറ നടത്തിപ്പിലേക്കു് എപ്പിസ്കോപ്പൽസിനഡ് തിരഞ്ഞെടുക്കുന്ന ഒരു കമ്മററി ഉണ്ടായിരിക്കേണ്ടതും, ഈ കമ്മററിമൂലം സിമ്മനാരികളുടേയും കാളജിൻെറയും നടത്തിപ്പിലേക്കു വേണ്ട എല്ലാ സംഗതികളെയും നടത്തേണ്ടതും, ആകുന്നു.

## XXIII

### സണ്ടേസ്കൂരം.

138. ഒരോ ഇടവകയിലും ഒന്നിൽ കുറയാതെ സണ്ടേസ്കൂരം ഉണ്ടായിരിക്കണം.



139. സണ്ടേസ്കൂളുകരം വികാരിയുടെയും സഹായ പട്ടക്കാരുണ്ടെങ്കിൽ അവരുടെയും പ്രത്യേക ചുമതലയിലും മേൽനോട്ടത്തിലും നടത്തേണ്ടതാകുന്നു.

140. സണ്ടേസ്കൂളുകളുടെ നടത്തിപ്പിലേക്കു് ഓരോ മെത്രാസന ഇടവകയിലും ഓരോ സെക്രട്ടറിയും എല്ലാമെത്രാസന ഇടവകകരംക്കും പൊതുവായി മാനേജിംഗ് കമ്മററിയാൽ തിരഞ്ഞെടുക്കപ്പെട്ട ഒരു ജനറൽ സെക്രട്ടറിയും ഉണ്ടായിരിക്കേണ്ടതാണ്. മെത്രാസന ഇടവക സെക്രട്ടറിയെ ഇടവക മെത്രാൻ നിയമിക്കേണ്ടതാകുന്നു.

### വിദ്യാഭ്യാസം.

141. ഓരോ മെത്രാസന ഇടവകയിൽ ആവശ്യത്തിനു വേണ്ടിടത്തോളം ആൺ പെൺ പ്രൈമറിസ്കൂരം (പ്രാഠശാലകരം) ഉണ്ടായിരിക്കേണ്ടതാണ്.

142. സ്കൂളുകളെക്കുറിച്ചു് പൊതുവെ അന്വേഷണം ചെയ്യുന്നതിനു് അസോസിയേഷൻ മാനേജിംഗ് കമ്മററിയാൽ നിയമിക്കപ്പെടുന്ന ഒരു സ്കൂരംകമ്മററി ഉണ്ടായിരിക്കുന്നതാണ്, കമ്മററി പ്രസിഡണ്ടു്, കമ്മററി നിശ്ചയിക്കുന്ന ഒരു എപ്പിസ്കോപ്പാ ആയിരിക്കും. സമുദായം വക എല്ലാസ്കൂളുകളും ഈ കമ്മററിയുടെ അന്വേഷണത്തിൽ ആയിരിക്കും.

(131-135. മിഷ്യൻ വേല, 136-137 വൈദിക വിദ്യാഭ്യാസം, 138-140. സൺഡേസ്കൂരം 141-142. വിദ്യാഭ്യാസം. ഈ വകുപ്പുകരം മാററി, ഈ കാര്യങ്ങരംക്കു് കമ്മററികളെ നിയമിക്കാമെന്നു പൊതുവായി വ്യവസ്ഥചെയ്തിരിക്കുന്നു.)

## XXIV

### സന്യാസാശ്രമങ്ങരം.

143. സന്യാസാശ്രമങ്ങരം മുതലായ ധർമ്മസ്ഥാപനങ്ങരം എപ്പിസ്കോപ്പൽ സിനഡിൻെറ അനുമതിയോടുകൂടി മാത്രം തുടങ്ങേണ്ടതും, അവയെ സംബന്ധിച്ച ഭരണഘടന എപ്പിസ്കോപ്പൽ സുന്നഹദോസ് പാസാക്കേണ്ടതുമാകുന്നു. അവ എപ്പിസ്കോപ്പൽ സിനഡിനു് കീഴ്പെട്ടിരിക്കേണ്ടതുമാകുന്നു. എന്നാൽ അവയുടെ ഉരംഭരണത്തിൽ പ്രവേശിക്കുന്നതിനു് എപ്പിസ്കോപ്പൽ സിനഡിനോ സിനഡിലെ ഏതെങ്കിലും അംഗത്തിനോ അംഗങ്ങരംക്കോ അവകാശമില്ലാത്തതാകുന്നു.

144 ടി സ്ഥാപനങ്ങളിലെ അംഗങ്ങളോ അംഗങ്ങളിൽ ആരെങ്കിലുമോ ഈ സഭ വിട്ട് അന്യസഭയിലേക്ക് പോകുന്നതായാൽ അവർക്ക് ടി സ്ഥാപനങ്ങളിന്മേലും അവയുടെ സ്വത്തുക്കളിന്മേലും ഉള്ള അവകാശം നശിച്ചുപോകുന്നതാകുന്നു. ടി സ്ഥാപനങ്ങളും സ്വത്തുക്കളും ഈ സഭവകയായി ഇരിക്കുന്നതാകുന്നു.

## XXV

### സ്റ്റാൻഡിംഗ് കമ്മററി.

ഈ നിയമങ്ങളിൽ കാലസ്ഥിതി അനുസരിച്ചും സൌകര്യമനുസരിച്ചും എന്തെങ്കിലും ഭേദഗതികൾ ചെയ്യണമെന്നിരുന്നാൽ അതിലേക്ക് ഒരു സ്റ്റാൻഡിങ്കമ്മററി ഉണ്ടായിരിക്കേണ്ടതും, ഈ കമ്മററിയെ അസോസിയേഷൻ മാനേജിംഗ് കമ്മററി നീയമിക്കേണ്ടതും, ആകുന്നു.

സ്റ്റാൻഡിംഗ് കമ്മററി ഭേദഗതികൾ അസോസ്യേഷൻ കമ്മററിമാനേജിംഗ് കമ്മററിയിൽ സമർപ്പിക്കേണ്ടതും, അസോസ്യേഷൻ മാനേജിംഗ് കമ്മററി അവയെ പാസാക്കിയശേഷം മലങ്കര അസോസ്യേഷനിൽ പാസാക്കേണ്ടതും, അപ്പോൾ അവ നടപ്പിൽ വരുന്നതും, ആകുന്നു. ഏതെങ്കിലും ഒരു ഘട്ടത്തിൽ വാദവിഷയമാകട്ടെ, വിശ്വാസം പൌരോഹിത്യം, ഭരണക്രമം എന്നിവയ്ക്ക് വിപരീതമാണെന്ന് സന്നിഹിതന്മാരായ മേൽപ്പട്ടക്കാരുടെ ഭൂരിപക്ഷം അഭിപ്രായപ്പെടുന്നപക്ഷം, ആ വിഷയം സിനഡിൽ തീർപ്പിനു പോകുന്നതാകുന്നു.

[ഭരണഘടനയിൽ ഭേദഗതി വരുത്താൻ സ്റ്റാൻഡിംഗ് കമ്മററിവേണമെന്ന വ്യവസ്ഥ, 7ാം കമ്മററി വേണമെന്ന് ഭേദഗതിചെയ്തിട്ടുണ്ട്)

## XXVI

### പലവക.

ഈ ഘടനയിൽ ഒരു സ്ഥാപനം എത്ര കാലത്തേക്ക് എന്നു ക്ളിപ്തമുണ്ട് എങ്കിലും ആ സ്ഥാപനം അടുത്ത സ്ഥാപനം നിർമ്മിതമാകുന്നതു വരയ്ക്കും വ്യാപരിക്കുന്നതാകുന്നു.

ഈ ഘടന മാനേജിംഗ് കമ്മററിയിലും അസോസ്യേഷനിലും പാസായാൽ ഉടൻ നടപ്പിൽ വരുന്നതാകുന്നു.